ട്ടുഞ്ജസാസർവ്വംകാണപ്പെടുന്നപൊലെതന്നെ ഭക്തെതരെവാന്തരവ്യാപാരമായതുജ്ഞാനം ഭക്തിജ്ഞാ
നങ്ങൾവെറല്ലെന്നിതിൻഭാവസാരം അത്രയുമല്ലജ്ഞാനമെന്നചൊല്ലിടുന്നതു ചിത്തംകെൾമൊദാകാര
മായ്പരിണമിപ്പതാം അതുതാംഭജിച്ചീടുന്നവനുസ്വഭാവത്തൊ സതതംഭവിയ്ക്കുന്നുപ്രയത്നാന്തരംവി
നാ എന്നുള്ളൎത്ഥത്തെസദൃഷ്ടാന്തമായ്ചൊല്ലീടുന്നെൻ നന്നായിശ്രവിച്ചീടുകുദ്ധവമമസഖെ വിഷ
യങ്ങളെധ്യാനിയ്ക്കുന്നവനുടെചിത്തം വിഷയങ്ങളിൽരഞ്ജിച്ചീടുന്നതുപൊലെ എന്നെചിന്തി
പ്പൊരുടെചിത്തവുമെങ്കൽതന്നെ നന്നായിലയിച്ചീടുമെന്നതുധരിച്ചാലും അതിനാലന്യങ്ങളാംശ്രെ
യസ്സാധനങ്ങളും അതുകൊണ്ടുണ്ടാകുന്നഫലസംഘാതങ്ങളും സ്വപ്നവുംമനൊരഥവുംപൊലെയാക
യാല തെളിപ്പൊരുമുപെക്ഷിച്ചുമത്ഭജനത്തെക്കൊണ്ടു ശൊധിതമായമനസ്സെങ്കൽനീയുറപ്പിയ്ക്ക നാരി
മാരുടെയുംതത്സംഗികൾതമ്മുടെയും ദൂരതസ്സംഗത്യജിച്ചതിധീരനായുടൻ നിൎഭയമായവിജനപ്രദെശ
ത്തിരുന്നു നിൎഭരംമടികൂടാതെന്നെച്ചിന്തനംചെയ്ക നാരീസംഗത്തിനാലുംതത്സംഗിസംഗത്താലും
പൂരുഷനുണ്ടാകുന്നബന്ധക്ലെശങ്ങൾപൊലെ അന്യസംഗത്താലുണ്ടാകയുമില്ലറിഞ്ഞാലും നന്ദനന്ദ
നനിത്ഥമരുളിച്ചെയ്യുന്നെരം ഉദ്ധവരെട്ടാമതുമിത്തരംചൊദിയ്ക്കുന്നു മുകുന്ദലൊചനനാഥനിന്തിരുവ
ടിതന്നെ എങ്ങിനെഎപ്രകാരംഎതൊരുരൂപമായി മംഗലമൂൎത്തെധ്യാനംചെയ്യുന്നുമുമുക്ഷുക്കൾ തദ്ധ്യാ
നപ്രകാരത്തെയരുളിച്ചെയ്തീടെണം ഉദ്ധവർചൊന്നതുകെട്ടുത്തരമരുളുന്നു സമമാമാസനത്തിലുപ
ന്നുയഥാസുഖം സമകായനായ്ഹസ്തംരണ്ടുമുത്സംഗെചെൎത്തു നാസാഗ്രത്തിങ്കലവലൊകനംചെയ്തുകൊ
ണ്ടു ശ്വാസരൊധാൎത്ഥംപൂരകുംഭകരെചകത്താൽ പ്രാണന്തന്നുടെമാൎഗ്ഗംശൊധനചെയ്തീടെണം പ്രാ
ണനെഇഡാമാൎഗ്ഗത്തൂടെപൂരണംചെയ്താൽപിംഗലാമാൎഗ്ഗത്തൂടെരെചകംചെയ്തിടെണം പിംഗലാമാ
ൎഗ്ഗത്തൂടെപൂരണംചെയ്തുകൊണ്ടാൽ ചൊല്ലിയൊരിഡാമാൎഗ്ഗത്തൂടെരെചിച്ചീടെണം മെല്ലവെജിതെന്ദ്രി
യനായ്വ്യത്യാസമായെവം അഭ്യസിയ്ക്കണംമൂലാധാരത്തിൽനിന്നാരഭ്യ നിൎഭരമവച്ഛിന്നംഘണ്ടാ
നാദെന്തുല്യം പ്രണവംഹൃദിസ്ഥിതംപ്രാണനാലൂൎദ്ധ്വഭാഗെ ക്ഷണനെതൊബിസതന്തുപൊലവെദ്വാദ
ശാന്തപൎയ്യന്തംനയിച്ചിട്ടുതത്രമാത്രാതീതത്തിൽപഞ്ചസംയുക്തദശബിന്ദുസംവെശിപ്പിച്ചുഅഥതത്ബി
ന്ദുംശിരസ്സുംകൂട്ടാതെന്നൊരൎത്ഥമിതിനിന്നിയുമൎത്ഥമൊന്നുവെറിട്ടുചൊല്ലാംമൂലാധാരത്തിൽനിന്നുദ്വാദ
ശാന്തത്തൊളവും ചാലവെബിസതന്തുപൊലവെസൂക്ഷ്മമായി അവച്ഛിന്നമായുള്ളൊരൊങ്കാരത്തിനെ
തന്നെസ്വ്യവശ്യംപ്രാണനാലെവ്യാപിപ്പിച്ചനന്തരം തത്രൈവൊങ്കാരെഘണ്ടാനാദതുല്യമായുള്ളൊരുത്ത
മൊദാത്തനാദംസ്ഥിരമായ്ച്ചെയ്കെന്നൎത്ഥം ഇങ്ങിനെപ്രണവസംയുക്തമാംപ്രാണായാമം മംഗലംപത്തു
പ്പത്തുമാത്രയായഭ്യസിച്ചാൽ ഒരുമാസത്തിന്നകമനിലജയമുണ്ടാം പറയാംഎപ്രകാരമെന്നതിനുത്ത
രവുംകായാന്തസ്ഥിതവുമായൂൎദ്ധ്വനാളവുമായി നിയറികധൊമുഖമായഷ്ടപത്രമായികൎണ്ണികയൊടുംകൂ
ടിയുള്ളൊരുഹൃൽപത്മത്തെ നിൎണ്ണയിച്ചൂൎദ്ധ്വമുഖമായ്വികസിതവുമാ ധ്യാനിച്ചതൽകൎണ്ണികയിങ്കൽമെ
ൽക്കുമെലായിഭാനുചന്ദ്രാഗ്നികളെ ചിന്തനംചെയ്തീടെണംതദനന്തരംകെട്ടുകൊള്ളുകമഹാമതെസതതൊ
ജ്വലമായവഹ്നിമണ്ഡലമദ്ധ്യെ ധ്യാനമംഗളമായമാമകമെതദ്രൂപം മെനിയാസ്സരിക്കെണംതൽ
പ്രകാരങ്ങൾകെൾക്ക അനുരൂപാവയവനായതിശാന്തനായിട്ടനിശംസുമുഖനായ്ദീൎഘചാരുക്കളായ
നാലുതൃക്കൈകളൊടുംഭാസമാനനുമായി ചാലെയങ്ങതിരമ്യസുന്ദരഗ്രീവനായി സുകപൊലനായ്സു
ചിസ്മിതനായ്സമാനമാ കിയകൎണ്ണങ്ങൾരണ്ടിൽവിന്യസ്തങ്ങളായെററം ശൊഭിയ്ക്കുംമകരകുണ്ഡലസം
യുക്തനായി ട്ടാഭയുള്ളൊരുകനകാംബരംപൂണ്ടുഘന ശ്യാമനായ്ശ്രീവത്സവുംലക്ഷ്മിയുംവസിയ്ക്കുന്ന ശ്രീ
മയമായവക്ഷൊഭാഗശൊഭിതനുമാ യ്ശംഖചക്രാബ്ജഗദാവനമാലികയെക്കൊ ണ്ടങ്കിതനായിച്ചാരു
നൂപുരങ്ങളാലെററം ശൊഭിതപാദനുമായ്കൌസ്തുഭപ്രഭയൊടും ശൊഭിച്ചകിരീടസൽകടകകടിസൂത്ര
വലയാംഗദാംഗുലീയാദി ഭൂഷിതനായിവിലസത്സൎവ്വാംഗസുന്ദരനാ യ്ഹൃദ്യനായിസുപ്രസാദൊദ്യന്മ
ലെക്ഷണനാ യത്രയുമപ്പെപ്പൊഴുമതിവകൊമളനായുള്ളൊരെന്നെ സൎവ്വാംഗങ്ങളിൽചിത്തംചെൎത്തു
ടൻധ്യാനിയ്ക്കണം സൎവ്വമൊഹത്തിൽനിന്നുനിവൃത്തിവരുവാനായി ബുദ്ധിയാംസാരഥിയാൽവിഷ
യങ്ങളിൽനിന്നു ദുദ്ധഷെന്ദ്രിയങ്ങളെയുംമനസ്സിനെശുദ്ധ മനസ്സാലാകൎഷിച്ചുസൎവ്വാംഗയുക്തമായി
അനക്കമെന്നുമെന്ന്യെചെൎത്തുകൊള്ളണംധീരൻ യാതൊരുപ്രകാരത്തിലെന്നുള്ളചൊദ്യത്തിന്നു സാദ
രംധ്യാനയൊഗ്യപീഠത്തെമുന്നിൽചൊല്ലിസവിശെഷണധ്യാനമിത്രയൊളവുംചൊല്ലിയിവിടെഇനി

മേലിലെതൊരുരൂപമായി ട്ടെന്നുള്ളചൊദ്യത്തനുസവിശേഷത്തെനീക്കി സന്നാസ്റ്റിഗ്ഗുണധ്യാനം ക്രമത്തിൽചൊല്ലീടുന്നു മുഖ്യൊന്നമതസൎവ്വാംഗവ്യാപിതചിത്തത്തിനെ ചെഞ്ചെമ്മെസൎവ്വാംഗത്തിൽ നിന്നുവെർപെടുത്തുടൻ സുസ്മിതമായമമമുഖത്തിൽതന്നെചെക്ക വിസ്മയംതത്രലബ്ധപദമാംചിത്തത്തിനെ ക്രമത്തിൽമുഖത്തിൽനിന്നെടുത്തിട്ടനന്തരം സമസ്തകാരണമായുള്ളൊരുചിദ്വ്യോമത്തിൽ ധാരണചെയ്തിട്ടതൽകാരണതാപവുംനീക്കിനെരൊടെശുദ്ധബ്രഹ്മമാമെങ്കലാരൂഢനായി ത്രിപുടീഭാവം വിട്ടുകൊള്ളുകമഹാമതെ സപദിസമാഹിതചിത്തനായിപ്രകാരം എന്നെയാത്മാവിങ്കലുമാത്മാവെ സ്സൎവ്വാത്മാവാ മെന്നിലുംസംയുതമെന്നറികജ്യോതിസ്സുകൾ ജ്യോതിസ്സിങ്കലുംയുതമായിരുപ്പതുപൊലെ സാദരമിത്ഥംതീവ്രമായീടുധ്യാനത്തിനാൽ യോജിപ്പിച്ചീടുന്നൊരുയോഗിവശ്യന്റെചിത്തം വ്യാജമാംദ്രഷ്ടൃദൃശ്യദൎശനഭ്രമംവിട്ടുപരമശാന്തിയെയുംപ്രാപിക്കുംവഴിപൊലെവരമാംപതിനാലാമദ്ധ്യായംകഴിഞ്ഞിതു—൧൫—വിജിതെന്ദ്രിയനുമാസ്ഥിരചിത്തനുമായിവിജിതശ്വാസനായിചിത്തമെങ്കലെ ചെൎത്ത യോഗിയ്ക്കുസകലസിദ്ധികളുംസാധിയ്ക്കുന്നു യൊഗനായകനെവമരുളിച്ചെയ്തനെരം ഉദ്ധവരൊമ്പതാമത്തരംചൊദിയ്ക്കുന്നു ഉത്തമപൂരുഷനാംനാഥനൊടതിഭക്ത്യാ എതൊരുധാരണയാലെതൊന്നെതൊരുവിധം മാധവസിദ്ധിഭവിച്ചീടുന്നിതെന്നുംപിന്നെ സിദ്ധികളെത്രയെന്നുമരുളിച്ചെയ്തീടെണം ഉത്തമയോഗികൾക്കസിദ്ധിദനായഭവാൻ ഇത്തരമുദ്ധവർചൊദിച്ചതിനുത്തരമാ യുത്തമപുരുഷനരുത്തരമരുളുന്നു ധാരണായോഗജ്ഞന്മാരാകയമഹാത്മാക്കൾ ചാരുസിദ്ധികൾപതിനെട്ടെന്നുചൊല്ലീടുന്നു അതിൽവെച്ചെട്ടുമൽപ്രധാനങ്ങൾമറ്റുപത്തു മതുലസത്വൊൽകൃഷ്ടഹെതുക്കളറിഞ്ഞാലും അണിമാമഹിമയുംലഘിമ എന്നിമ്മൂന്നും ക്ഷിതെ യമിയാന്ദേഹത്തിനുടെസിദ്ധികളാം സൎവ്വപ്രാണികളുടെസകലെന്ദ്രിയൈസ്സഹ സൎവ്വാധിഷ്ഠാതൃദെവത്വംപ്രണചെരുന്നതു പ്രാപ്തിയാകുന്ന സിദ്ധിഎന്നതുധരിച്ചാലും ആപൂന്നാംഭവാനന്യസിദ്ധികളെയുംകെൾക്ക ശ്രുതങ്ങളായപാരലൌകികാൎയ്യങ്ങളിലു മതുപൊലദൃഷ്ടങ്ങളാംദൎശനയൊഗ്യത്തിലും ഭൂമയിൽമറഞ്ഞുപററിലുമെല്ലാമറ്റിലും ഭൊഗദൎശനസാമൎത്ഥ്യത്തെനൽകുന്നസിദ്ധി പ്രാകാമ്യംമായാംശസംഭൂതശക്തികളുടെ പ്രെരണമീശിതയാംസിദ്ധിഎന്നറിഞ്ഞാലും വിഷയഭൊഗങ്ങളിലസംഗംവശിതയാം വിഷമങ്ങളായുള്ളൊരെതൊക്കുകാമങ്ങളെ കാമിച്ചീടുന്നതെന്നാലതിന്റെസീമാന്തത്തെ സാമൊദംപ്രാപിപ്പതുസിദ്ധിഎന്നറിഞ്ഞാലും എന്നടെസിദ്ധികളിതെട്ടുംസ്വാഭാവികങ്ങൾ ളെന്നല്പനിരതിശയങ്ങളാമറിഞ്ഞാലും പത്തുസിദ്ധികൾഗുണഹെതുകങ്ങളെന്നാ മുദ്ധവകെൾക്കക്ഷുൽപിപാസാദിരാഹിത്യവും ദൂരത്തുള്ളതുകെട്ടിടുകയുംകാണുകയും സൈരമായ്മനൊജവംകാമരൂപവുംതഥാ പരകായപ്രവെശംസ്വഛന്ദമൃത്യുതവും സുരസ്ത്രീസഹിതമാംദെവക്രീഡാദൎശനം സങ്കല്പാനുരൂപപ്രാപ്തി യുമാജ്ഞയുമെങ്ങും ശങ്കകൂടാതെ തടവില്ലാതഗമനവും പത്തുസിദ്ധികളെവംക്ഷുദ്രസിദ്ധികളഞ്ചു മെത്രതൊന്നതുമുരചെയ്യുന്നുകെട്ടുകൊൾക മൂന്നുകാലജ്ഞത്വവുംശീതൊഷ്ണസഹനവും മാന്യകെൾപരന്മാടെചിത്തമറികയും അഗ്ന്യൎക്കജലവിഷാദിയുടെസ്തംഭനവും അത്രയുമപ്പചൊല്ലാമപരാജയത്വവും യൊഗധാരണാസിദ്ധിവിധങ്ങളുദ്ദെശത്താ ലാകവെപ്രൊക്തങ്ങളായിയാതൊരുധാരണയാൽ യാതൊന്നെങ്ങിനെഭവിച്ചീടുമെന്നുള്ളതുംനീ ബൊധിച്ചുകൊള്ളുകെങ്കൽനിന്നെടൊമഹാമതെ ഭൂതസൂക്ഷ്മൊപാധിയാമെങ്കലങ്ങനാരതം ഭൂതസൂക്ഷ്മാകാരമാംമനസ്സിൻധാരണയാ തന്മാത്രൊപാസകനാമവനപ്രയാസെന ചെമ്മെയങ്ങണിമയാംമത്സിദ്ധിലഭിക്കുന്നു മഹത്തത്വൊപാധിയാമെങ്കലങ്ങിനെതന്നെ മഹത്തത്വാകാരമാംമനസ്സിൻധാരണയാൽമഹിമാസിദ്ധ ലഭിച്ചിടുന്നിതത്രയല്ല മഹത്താമാകാശാദിഭൂതൊപാധിയാമെങ്കൽ തത്തൽഭൂതാകാരമാംമനസ്സിൻധാരണയാൽ തത്തൽഭൂതത്തിൻമഹിമായിനെസിദ്ധിച്ചീടും ഭൂതങ്ങളുടെപരമാണുപാധിയാമെങ്കൽ സാദരംമനസ്സിനെധാരണചെയ്യുന്നവൻ പരമാണുപാധിരൂപതമാംലഘിമാവെ പതിചിൽപ്രാപിയ്ക്കുന്നിതറികമമസഖെവൈകാരികാഹങ്കാരൊപാധിയാമെങ്കൽചിത്തമെകാഗ്രമായ്ധാരണചെയ്യുമന്മനസ്സായ യൊഗീന്ദ്രൻസൎവ്വെന്ദ്രിയാധിഷ്ഠാതൃതമായുള്ള യൊഗമാംപ്രാപ്തിയെയുംപ്രാപിച്ചീടുന്നുനൂനം അവ്യക്തജന്മാവായസൂത്രൊപാധിയാമെങ്കൽ സുവ്യക്തംമനസ്സിനെധാരണചെയ്തുകൊണ്ടാൽ ശ്രെഷ്ഠമാംപ്രാകാമ്യത്തെപ്രാപിച്ചീടുന്നിതവൻ പ്രെഷ്ഠനായ്ത്രിഗുണമായാനിയന്താവുമായി കാലവിഗ്രഹനായുള്ളനുയ്യാമിയാംവിഷ്ണുവാചാലചെചിത്ത

ത്തിന്റെധാരണഞ്ചെയ്തുകൊണ്ടവരാൽ ജീവനാന്തരുപാധിദേഹാനാമ്പ്രേരണനെയ കേവലംനൽകീട്ടു
ന്നോരീശിത്വംലഭിയ്ക്കുന്നു ഭഗവാനെന്നശബ്ദംകൊണ്ടുശബ്ദിതനായിസകലാതീതതുരീയാഭിഖ്യനാ
യിട്ടുള്ള നാരായണനാഖ്യനായുള്ളെങ്കൽചിത്തത്തെച്ചേർത്ത ധീരനാമ്മദ്ധർമ്മവാനുണ്ടാകുംവശിത്വവും.
നിർഗ്ഗുണബ്രഹ്മമാകുമെങ്കൽനിർമ്മലചിത്തം യുക്തമാക്കീട്ടന്നൊരുയോഗീന്ദ്രനനാരതം പരമാനന്ദം
പ്രാപിയ്ക്കുന്നുകാമങ്ങൾതത്ര വിരമിയ്ക്കുന്നുപിന്നെയൊന്നുമില്ലെന്നറിക ശുദ്ധനായ്ശ്വേതദ്വീപപതി
യായത്രയ്യുമല്ലെത്രയുംധർമ്മമയനായുള്ളോരെങ്കൽചിത്തം ചേർത്തീടുന്നനരനൂർമ്മികളിൽനിന്നുവേർപെ
ട്ടാത്തിപ്പൊളുശുദ്ധസ്വരൂപതയെപ്രാപിയ്ക്കുന്നു സമഷ്ടിപ്രാണരൂപനാമെന്നെധ്യാനിച്ചുടൻ സൂ
ക്ഷ്മമനസ്സിനാൽനാദത്തെചിന്തചെയ്യും നരനാകാശത്തിങ്കൽചരിയ്ക്കുന്നവരുടെ സരസംവിചിത്രവാ
ക്കുകളെശ്രവിച്ചീടാം നേത്രത്തെസൂര്യങ്കലുംസൂര്യനെനേത്രത്തിലും ചേർത്തുടൻരണ്ടിന്റെയുംസം
യോഗത്തിങ്കലെന്നെ ധ്യാനഞ്ചെയ്തീടുന്നൊരുസൂക്ഷ്മദൃക്കായിട്ടുള്ളോൻ നൂനംവിശ്വത്തെദ്ദർശ
നംചെയ്തീടുന്നു കായത്തെമനസ്സോടുംതദനുവർത്തിയായ വായുവിനോടുംകൂടിട്ടെങ്കൽസംയോജിപ്പി
ച്ചു ധാരണാപ്രഭാവത്താലെവിടെമനോയാതി പാരാതങ്ങവിടത്തിൽദേഹവുംപ്രാപിച്ചീടും മറ്റ്യോ
ഗബലാശ്രയനായുള്ളയോഗിവര്യൻ ചിത്തമങ്ങുപാദാനകാരണമാക്കിച്ചെയ്തു യാതൊരുദേവാദി
രൂപത്തെപ്രാപിച്ചീടുവാൻ സാദരമിച്ഛിയ്ക്കുന്നുതന്നൽചിത്താഭീഷ്ടമാം രൂപമായ്ഭവിച്ചീടുമെന്നുമ
റികെടൊ യാതൊരുദേഹപ്രവേശിപ്പാനിച്ഛിച്ചീടുന്നു സാദരന്തത്രാത്മാവെച്ചിന്തനംചെയ്തുകൊ
ണ്ടാൽ കായത്തെയുപേക്ഷിച്ചുലിംഗത്തൊടൊത്തുവേഗി വ്വായുതാഗ്രേണപ്രാണനന്യദേഹത്തിൽപു
ക്കും പുഷ്പത്തിൽനിന്നുപുഷ്പാന്തരത്തിലപ്രയാസം ഷട്പദംപ്രാപിച്ചീടുന്നതുപോലെന്നറിക ഗുദ
ത്തെപാർഷ്ണികൊണ്ടുരോധിച്ചുതൻപ്രാണനെ ഹൃദുരഃകണ്ഠമൂർദ്ധാദികളിലാരോപിച്ചുടൻ ബ്രഹ്മത്തിൽ
താനാവട്ടേതന്ന്യസ്ഥാനേഷുവാ നിർമ്മലമനസ്സിനാൽപ്രാപിപ്പിച്ചനന്തരം ബ്രഹ്മരന്ധ്രത്തൂടെവെ
ടിട്ടിട്ടുപ്രാണനെയും നിർമ്മലനായയോഗീസ്വച്ഛന്ദമൃത്യുമെതി സമ്മോദംദേവലോകക്രീഡയിലിച്ഛ
യുള്ളോർ മന്മൂർത്തിരൂപമായശുദ്ധമാംസത്വത്തിനെ ചിന്തനംചെയ്യാൽസത്വാംശകളാംസുരസ്ത്രീകൾ
അന്തികെവിമാനത്തൊടൊത്തുവന്നെത്തീടുമെ സത്യനായുള്ളോരെങ്കൽമനസ്സുയോജിപ്പിച്ചി എ
ത്രയുംമല്പരനായുള്ളോരുപുമാൻബുദ്ധ്യാ എപ്പൊഴെങ്കിലുമെന്തൊന്നുപ്രകാരേണ ശില്പമായ്സങ്ക
ല്പിച്ചുകൊള്ളുന്നുമമസഖെ അപ്പൊളങ്ങിനെയതെപ്രാപിച്ചീടുന്നുവെല്ലൊ എപ്പൊഴുന്നിയന്താവാ
യ്സ്വതന്ത്രനായൊരെന്റെ നല്ലൊരുസ്വഭാവത്തെപ്രാപ്തനായുള്ളപുമാൻ ഒല്ലാതവിപത്തിനെപ്രാ
പിച്ചീലൊരിയ്ക്കലും എന്നുടെയാജ്ഞപൊലെയാകുന്നിതവനാജ്ഞാ നിശ്ചയംമത്ഭക്തിയാൽവിശു
ദ്ധചിത്തനായി ധാരണാവിത്തായുള്ളയോഗിയ്ക്കുത്രൈകാലിക സാരജ്ഞാനവുംപരചിത്തജ്ഞതവു
മുണ്ടാം അനലാദികളിനാൽഹനിയ്ക്കപ്പെടുവീല മുനിവര്യന്റെയോഗമയമാകിയദേഹം മറ്റ്യൊ
ഗശ്രാന്തചിത്തനായുള്ളയോഗിയ്ക്കുണ്ടൊ ഉൾരമദ്വന്ദ്വങ്ങളാലാർത്തിയുണ്ടായ്വരുന്നു ജലത്താൽജല
ജന്തുക്കൾക്കുണ്ടാകുമൊപീഡാ ജലത്താംശ്രീവത്സാദിഭൂഷിതങ്ങളായുള്ള മാമകവിഭൂതികളാമവ
താരങ്ങളെ മാമകധ്വജാതപത്രവ്യജനാദ്യൈസ്സഹ ധ്യാനിയ്ക്കുന്നവനപരാജിതനായ്ഭവിക്കും നൂ
നമിങ്ങിനെയോഗധാരണകൊണ്ടുനമ്മെ സമ്യക്കായുപാസിക്കുംമുനിയ്ക്കുമുന്നിൽചൊന്ന സർവ്വസി
ദ്ധിയുംപ്രാപിച്ചീടുന്നുമഹാമതെ ദാന്തനായ്ജിതേന്ദ്രിയനായ്ജിതശ്വാസനായി ശാന്തനായ്മദ്ധാര
ണാംധാരയന്നായിട്ടുള്ള മുനിയ്ക്കേതൊരുസിദ്ധിദുർല്ലഭയായീടുന്നു നിനച്ചീടുന്നതെല്ലാംലഭിയ്ക്കുമെ
ന്നാവെണ്ടു എന്നോടേകീകരിയ്ക്കുമുത്തമയോഗത്തിനെ നന്നായിശീലിക്കുന്നമുനിക്കീവകസിദ്ധി
വിഘ്നങ്ങൾനൽകുംകാലക്ഷേപണഹേതുക്കളാം മുൾക്കാമ്പുതുരീയാഖ്യനായനാരായണങ്കൽ ധാര
ണഞ്ചെയ്കഎന്നമുഞ്ഞൊന്നയോഗന്തന്നെ സാരമായ്ത്തുകാമ്യമന്യംതത്ത്യജിക്കേണം സകലസിദ്ധി
കൾക്കുംഹേതുവുംപതിയുംഞാൻ പ്രഭുഞാൻമൊക്ഷത്തിന്നുംസാംഖ്യമാംജ്ഞാനത്തിന്നും ധർമ്മസം
ഘാതത്തിന്നുംതദുപദേഷ്ടാക്കളാം ബ്രഹ്മവാദികൾക്കുമെന്നറികമമസഖെ സർവ്വദേഹികളുടെഉള്ളി
ല്പുറമ്പിലും സർവ്വദാമറയാതെവസിക്കുമാത്മാവുഞാൻ എങ്ങിനെഭൂതങ്ങളിലുള്ളിലുംപുറമ്പിലും
തിങ്ങിയമഹാഭൂതംവാണീടുന്നതുപോലെ അദ്ധ്യായംപതിനഞ്ചുകഴിഞ്ഞിതിവിടത്തിൽ ഉത്തമം
മേലിടവുംപറയാംകേട്ടുകൊൾക — ൧൬ — ഉത്തമപൂരുഷന്റെവാക്കുകൾകേട്ടനേരം ശുദ്ധധർമ്മ

ത്താമതുമിന്നേരത്തോടിയ്ക്കുന്നു നിന്തിരുവടിസാക്ഷാൽപരമമായബ്രഹ്മം സന്തതമനാവൃതനാദ്യന്തവിരഹിതൻ സൎവ്വജന്തുക്കളുടെസൃഷ്ടിസ്ഥിത്യന്തകൎത്താ സൎവ്വദാഭവാന്തന്നെനിഖിലാധാരപ്രഭോ അവശീകൃതചിത്തന്മാരാൽ ദുൎജ്ഞേയനായുള്ളഖിലേശ്വരനായനിന്തിരുവടിതന്നെ അറിവുപെരുത്തുള്ളൊരുവനിസ്സന്ദേഹമഖിലജന്തുക്കളിലുംകാരണമതെന്നനാഥ സതതമുപാസിച്ചീടുന്നിതുയഥാൎത്ഥമാ യതിനാലെതേതുഭാവങ്ങളിലെതൊന്നിനാൽ പരമമഹൎഷികൾസേവിച്ചുസിദ്ധികളെ പരിചിൽപ്രാപിയ്ക്കുന്നിതതുചൊല്ലീടേണമെ ഭൂതാനാമദ്ധ്യേഭവാനന്തൎയ്യാമിയായിട്ടു ഭൂതഭാവനഗൂഢനായിട്ടുചരിയ്ക്കുന്നുനിന്തിരുവടിയാലെമോഹിതരാംഭൂതങ്ങൾ സന്തതംദ്രഷ്ടാവാകുന്നിന്നെകാണുന്നതില്ല ഹെമഹാവിഭൂതിയായുള്ളലോകസ്വരൂപ ഭൂമിയിങ്കലുംരസാതലത്തിൽദിക്കിങ്കലും യാതൊരുവിഭൂതികൾതാവകീനകൾതായാ നാഥാഏതൊരുശക്തിവൈശിഷ്ട്യയോജിതകൾ അതുകളരുൾചെയ്കവേണതീൎത്ഥപാദപ്രഭോ സ്തുതന്തവപദപങ്കജന്നമിയ്ക്കുന്നെൻ ഭക്തനാമുദ്ധവന്റെചൊല്ലുമിങ്ങിനെകേട്ടു ഭക്തരക്ഷകനരുൾചെയ്തിതുമധുരമായി ഇപ്രശ്നമേവമേവചോദിച്ചിതെന്നൊടുപണ്ടൎജ്ജുനൻകുരുക്ഷേത്രത്തിങ്കന്നുയുദ്ധാരംഭേ രാജ്യഹേതുകമായുമധൎമ്മ്യമായുംപിന്നെ പൂജ്യരാൽനിന്ദ്യമായുമുള്ളൊരുജ്ഞാതിവധം ചിന്തിച്ചുയുദ്ധത്തിങ്കൽനിന്നുപിന്തിരിഞ്ഞിതു ഹന്താഹംഹതൊഹമെന്നിങ്ങനെതുച്ഛബുദ്ധ്യാ അപ്പൊൾഞാൻയുക്തികൾകൊണ്ടാദരാൽബോധിപ്പിച്ചേ നപ്പുരുഷവ്യാഘ്രനെയന്നെരണനേവ ഞ്ഞോടുചോദിച്ചുനീയ ച്ചൊന്നചോദ്യത്തെമമസഖേ മേരുയുദ്ധാങ്കണത്തിങ്കൽനിന്നറിഞ്ഞാലും ഉദ്ധവകേട്ടാലുമഭൂതങ്ങൾക്കാത്മാവുഞാൻ ഉത്തമസുഹൃത്തുംഞാനീശ്വരനായതുംഞാൻ സൎവ്വഭൂതങ്ങളുംഞാൻസൎവ്വജന്തുക്കളുടെ സൎവ്വദാസൃഷ്ടിസ്ഥിതിപ്രളയനായതുംഞാൻ ഗതിമത്തുക്കൾക്കെല്ലാംഗതിയായതുമഹം നിതരാംവശീകരിയ്ക്കുന്നൊരിൽകാലനഹം ഗുണങ്ങളിങ്കൽവെച്ചുസൎവ്വത്രസമത്വംഞാൻ ഗുണികളായധൎമ്മനിഷ്ഠന്മാരായുള്ളോൎക്ക എതൊന്നുസ്വാഭാവികമായുള്ളഗുണമെന്നാൽ വിതസ്രദേഹമതുഞാനെന്നുധരിച്ചാലും ത്രിഗുണങ്ങളിൽവെച്ചുസൂത്രമായതുമഹം സകലമഹത്തിൽവെച്ചറിഞ്ഞാൻമഹത്തത്വം സൂക്ഷ്മങ്ങളെല്ലാററിലുംവെച്ചുഞാൻജീവനെല്ലൊ വീക്ഷിക്കിൽ ദുൎജ്ജയമതിൽവെച്ചുഞാന്മനസ്സെല്ലൊ വേദാദ്ധ്യാപകന്മാരിൽഹിരണ്യഗൎഭനഹം വേദാദിമന്ത്രങ്ങളിൽത്രിവൃന്നാംപ്രണവംഞാൻ അക്ഷരങ്ങളിലകാരംപലഛന്ദസ്സിങ്കൽഅക്ഷീണപുണ്യപ്രദയായഗായത്രിയുംഞാൻ സൎവ്വദേവന്മാരിൽവെച്ചിന്ദ്രൻഞാൻവസുക്കളിൽ ഹവ്യവാഹമാദിത്യന്മാരിൽവിഷ്ണുതാനൊ രുദ്രരിൽവെച്ചുനീലലോഹിതൻബ്രഹ്മൎഷിണൊ മുത്തമൻ ഭൃഗുരാജൎഷികളിൽമനുവുംഞാൻ ദേവൎഷിപ്രവരരിൽനാരദനഹംസഖേകേവലംധേനുക്കളിൽവെച്ചഹംകാമധേനു സിദ്ധേശ്വരന്മാരിൽവെച്ചോക്കെടോകപിലൻഞാൻ ഉദ്ധവപക്ഷികളിൽവെച്ചുഗരുഡൻഞാൻ ദക്ഷൻഞാൻപ്രജാപതിമാരിലെന്നറിഞ്ഞാലും ശിക്ഷയിൽകേൾക്കപിതൃക്കളിൽവെച്ചൎയ്യമാഞാൻ അസുരേശ്വരനായപ്രഹ്ലാദൻദൈത്യരിൽഞാൻ അഖിലനക്ഷത്രാനൊമോഷധിനാഥചന്ദ്രൻ യക്ഷരക്ഷസാംധനേശൻഗജേന്ദ്രാണമഹ മക്ഷുണ്ണൈരാവതമാംയാദസാംവരുണൻഞാൻ ദീപ്തിയുംപ്രതാപവുമുള്ളോരിൽസൂൎയ്യനഹം വാച്ചൊടെമനുഷ്യരിൽഭൂപതിയായതുംഞാൻ തുരംഗങ്ങളിലുച്ചൈശ്രവസ്സായതുമഹം പരചിൽധാതുക്കളിൽസ്വൎണ്ണമായതുമഹം ദണ്ഡിപ്പിച്ചീടുന്നൊരിൽയമനായതുമഹം നിൎണ്ണയംസൎപ്പങ്ങളിൽവെച്ചുവാസുകിയുംഞാൻ നാഗേന്ദ്രന്മാരിൽവെച്ചിട്ടനന്തനാകുന്നുഞാൻ ഭാഗധേയാഞ്ചെകൊമ്പുതേററയുമുള്ളവററിൽ വെച്ചുഞാൻമൃഗേന്ദ്രനാമെന്നതുധരിച്ചാലും നിശ്ചയമാശ്രമാണാംസന്ന്യാസമഹമെടൊ വൎണ്ണത്തിൽബ്രാഹ്മണൻഞാൻതീൎത്ഥസ്രോതസ്സുകളിൽ നിൎണ്ണയംഗംഗയാകുന്നതുഞാൻമഹാമതേ സരസ്സിൽസമുദ്രംഞാനായുധത്തിൽധനുസ്സാം ധരിക്കത്രിപുരഹന്താവുഞാൻവില്ലാളിയിൽ വാസസ്ഥാനത്തിൽവെച്ചുമേരുമാമലയുംഞാൻ ഭാസുരാകൃതേദുൎഗ്ഗമങ്ങളിൽഹിമവാൻഞാൻ വൃക്ഷത്തിലശ്വത്ഥംഞാനൊഷധികളിൽയവം. അക്ഷോഭ്യബുദ്ധേപുരോഹിതരിൽവസിഷ്ഠൻഞാൻ ബ്രഹ്മിഷ്ഠന്മാരിൽബൃഹസ്പതിയാകുന്നതുംഞാ ഞ്ഞെമ്മെസേനാനികളിൽസ്കന്ദനായതുമഹം സന്മാൎഗ്ഗപ്രവൎത്തകന്മാരിൽഞാൻബ്രഹ്മാവെല്ലൊ സൎവ്വയജ്ഞത്തിൽവെച്ചുബ്രഹ്മയജ്ഞവുമഹം വ്രതങ്ങളെല്ലാററിലുംവെച്ചഹിംസാവ്രതംഞാൻ നിതരാംശോധനങ്ങളായവററിങ്കൽവെച്ചു വായ്വഗ്നിസൂൎയ്യജലവാഗാത്മാശോധകൻ

ഞാൻ ധാൎയ്യമാംയോഗങ്ങളിലാത്മസംരോധനംഞാൻ ജയിച്ചീടുന്നവരിൽവെച്ചുഞാൻനീതിയെല്ലൊ ജഗത്തിൽവിവെകാദിനൈപുണ്യങ്ങളിൽവെച്ചു ആത്മാനാത്മവിവെകവിദ്യഞാൻധരിച്ചാലുമാഖ്യാത്യന്യഥാഖ്യാതിശൂന്യഖ്യാതിയുമസൽ ഖ്യാതിയുമനിൎവ്വചനീയഖ്യാതിയുമിതി വാദികളായുള്ളോരിലെതിതിലതൊ ഇതൊ എന്നുള്ളോരവസാനമില്ലാതവികല്പംഞാ നെന്നറികെടൊഖ്യാതിയെന്നതുജ്ഞാനമെത്രെ നാരിമാൎകളിൽശതരൂപഞാൻപുമാന്മാരിൽ ധീരഞാൻസ്വായംഭുവമനുവെന്നറിഞ്ഞാലും മുനിമാൎകളിൽനാരായണനാകുന്നതുഞാൻ അനഘൻസനൽകുമാരൻ ബ്രഹ്മചാരികളിൽ ധൎമ്മത്തിൽഭൂതാഭയദാനംഞാൻക്ഷെമങ്ങളിൽ നിൎമ്മലാന്തൎമ്മുഖതാനിഷ്ഠഞാനറിഞ്ഞാലും ഗുഹ്യമായതിൽപ്രിയവചനംമൌനവുംഞാൻ വിഖ്യാതനജനഹംമിഥുനങ്ങളിലെടൊ അപ്രമത്തരിൽ സംവത്സരംഞാനൃതുക്കളിൽ സൽപുഷ്പവസന്തമാംമാസത്തിൽമാൎഗ്ഗശീൎഷം നക്ഷത്രങ്ങളിലഭിജിത്തുഞാൻയുഗങ്ങളി ലക്ഷീണകൃതയുഗംധീരരിൽദെവലനും അസിതനായതുംഞാൻവ്യാസരിൽദ്വൈപായനൻ അസമകവികളിലാത്മവാനായശുക്രൻ ഭഗവാന്മാരിൽവാസുദെവൻഞാൻവൈഷ്ണവരിൽ സുഗതെഭവാനഹംകിമ്പുരുഷന്മാൎകളിൽ ഹനുമാനഹംവിദ്യാധരരിൽസുദൎശന നനഘരത്നങ്ങളിൽപത്മരാഗവുമഹം സുന്ദരങ്ങളിൽപത്മകൊശവുംദൎഭാദിയിൽ ധന്യമാംകുശവുംഞാൻഹവിസ്സിൽഗവ്യാജ്യംഞാൻ വ്യവസായികൾക്കൊധനധാന്യാദിസമ്പൽ ഭവതിതിതിക്ഷൂണാംതിതിക്ഷയായതുംഞാൻ സത്വവാന്മാൎക്കുസത്വംബലവാന്മാൎക്കൊജസ്സും ഉത്തമഭാഗവതന്മാരുടെകൎമ്മവും ഞാൻ സാത്വതന്മാരുടയനവവ്യൂഹാൎച്ചനത്തിൽ ഒന്നാലുമാദിമൂൎത്തിയായവാസുദെവൻഞാൻ ഗന്ധൎവ്വന്മാരിൽവിശ്വാവസുഞാനപ്സരസ്സിൽ പൂൎവ്വചിത്തിയായതുമഹമെടൊ ഭൂധരങ്ങൾക്കുസ്ഥൈൎയ്യംഭുവിക്കുഗന്ധമഹം ബോധിച്ചീടപാമഹംപരമമായരസം തെജോയുക്തരിൽവിഭാവസുഞാൻസൂൎയ്യചന്ദ്ര താരനക്ഷത്രാദിനാംപ്രഭയാകുന്നതുംഞാൻ നഭസ്സിതുശബ്ദം ബ്രഹ്മണ്യന്മാരിൽബലിയുംഞാൻ വിഭുഞാൻവീരന്മാരിലൎജ്ജുനനാകുന്നതും ഭൂതാനാംസൃഷ്ടിസ്ഥിതിപ്രളയമായതഹം സാദരംഗത്യാദികൎമ്മെന്ദ്രിയവ്യാപാരവും സ്പൎശ്ശാദിയാകുംജ്ഞാനെന്ദ്രിയത്തിൻവ്യാപാരവും സൎവ്വെന്ദ്രിയാണാന്തത്തൽഗ്രഹണശക്തിയുംഞാൻ തന്മാത്രയഞ്ചുമഹങ്കാരവുമ്മഹത്തത്വം തന്മാത്രാവികാരങ്ങളായഭൂതങ്ങളഞ്ചും ജ്ഞാനകൎമ്മെന്ദ്രിയങ്ങൾമനസ്സുംപുരുഷനും നൂനമപ്രകൃതിയുംകൂടിപഞ്ചവിംശതി തത്വവുംപ്രകൃതിടെഗുണമാംസത്വാദിയും നിത്യമാംപരബ്രഹ്മമെതൽസൎവ്വവുമഹം ഇതുകളുടെപരിഗണനമതുംപിന്നെ ഇതുകളുടെലക്ഷണത്തൊടെയറിവതും ഇതുകളുടെഫലംതത്വത്തിൻ നിശ്ചയവുമിതുസൎവ്വവുമഹമെന്നുനീധരിച്ചാലും ഈശ്വരനാജീവനാത്മനായ്ഗുണിയായി ശാശ്വതനായിസൎവ്വാത്മാവാസ്സൎവ്വനായിട്ടുള്ളെന്നെവിട്ടൊരുപദാൎത്ഥങ്ങളുമൊരിടത്തും നിൎണ്ണയമില്ലെന്നറിഞ്ഞീടുകമഹാമതെ പൃഥ്വ്യാദികളായപരമാണുക്കളുടെ നിതരാംഗണനത്തെബഹുകാലത്തെകൊണ്ടു. എന്നാൽചെയ്യപ്പെടുകകൊണ്ടുചൊല്ലുവാൻശക്യം എന്നാലുമതുപൊലെമദ്വിഭൂതികളുടെ സംഖ്യയെ ഗണിച്ചുകൊണ്ടീടുവാൻശക്യമല്ല ശങ്കയുംവെണ്ടനമ്മാൽസൃഷ്ടങ്ങളായിട്ടുള്ള ബ്രഹ്മാണ്ഡങ്ങൾക്കുകൂടിസംഖ്യയില്ലെന്നാൽപിന്നെ ബ്രഹ്മാണ്ഡാന്തഃസ്ഥവിഭൂതികൾക്കെന്തൊസംഖ്യാ തെജസ്സുംശ്രീകീൎത്തിയുമൈശ്വൎയ്യംലജ്ജാത്യാഗം രാജത്താംസൌഭാഗ്യവുംഭാഗ്യവുംബലമതും തിതിക്ഷാവിജ്ഞാനവുംയാതൊന്നിലതെല്ലാമെ അതൎക്ക്യമമാംശങ്ങളെന്നുധരിച്ചാലും സൎവ്വകളായവിഭൂതികളുംസംക്ഷെപിച്ചു സൎവ്വജ്ഞനായനമ്മാൽകീൎത്തതകളായ്സ്സവെ മാനസവികാരങ്ങൾതന്നെ ഉച്ചൊന്നവകൾ നൂനം പുഷ്പവാക്കുകൾപൊലവെചൊല്ലീടുന്നു വാങ്മനഃപ്രാണെന്ദ്രിയങ്ങളെയുമടക്കുക വാങ്ങൊടെബുദ്ധിതന്നെസത്വസമ്പന്നയായ ബുദ്ധയെകൊണ്ടുമടക്കീടുകിൽപിന്നെസംസാര അദ്ധ്വാവിലുഴലുവാൻസംഗതവരാനൂനം യാതൊരുയതിമനൊവാക്കിനെയടക്കുന്നില്ലാതുരനാമവനെവ്രതവുന്നൽതപസ്സും ജ്ഞാനവുംസ്രവിക്കുന്നിതാമകുംഭാംബുപൊലെ നൂനമെന്നതുമൂലം വാങ്മനഃപ്രാണങ്ങളെ മൽഭക്തിയുക്തബുദ്ധികൊണ്ടുമടക്കുനാരായണൻ നിരമടക്കിയാൽകൃതകൃതനായിട്ടും പതിനാറാമദ്ധ്യായംകഴിഞ്ഞിതിവിടത്തിൽ രതിയിൽതെളിവൊടുകെട്ടാലുംമെലെടവും —൧൭— ഉത്തമപൂരുഷന്റെയുത്തരമെവംകെട്ടിട്ടുദ്ധവർപതിനൊന്നാമതുചൊദിച്ചിടുന്നു യാതൊരുത്വത്തിലക്ഷണമായുള്ളധൎമ്മം സാദരംവൎണ്ണാശ്രമാചാരവാന്മാരായൊൎക്കും എന്നല്ലസൎവ്വമനുജന്മാൎക്കുംചെയ്യാനായി

ബാഹ്യവടവാനിയിൽപൊലെ ദെഹദൃഷ്ടിയെകൊണ്ടുനൊക്കീടുമ്പൊഴും സൎവ്വ ദെഹവും ഭൂതാത്മകമെകാത്മ-
കങ്ങളെല്ലാം അശനം കാലെ കാലെ കിട്ടാഞ്ഞാൽ ഖെദിക്കയും പ്രശമീകിട്ടിയെങ്കിൽ സന്തൊഷിക്കയും വെ-
ണ്ടാ അത്യസ്ഥരണ്ടും ദൈവാധീനമാമതിനാൽ വല്ലാഹാരാൎത്ഥമായെത്നം ചെയ്യാമെന്നതെയുള്ളൂ പ്രാണധാര-
ണം യുക്തമാകുന്നതതാതിന്നെ നൂനഞ്ചിന്തനം ചെയ്യുന്നതുകൊണ്ടാകമൂലം തത്വത്തെയറിഞ്ഞെല്ലാമൊ-
ക്ഷത്തെ പ്രാപിക്കുന്നു നിത്യവും യദൃച്ശയാ പ്രാപ്തമായുപവിച്ചുള്ള അന്നത്തെ ഭുജിക്കുന്നതെററമുത്തമമെടൊ
എന്നതുപൊലെ വസ്ത്രം ശയ്യയും യദൃച്ശയാ പ്രാപ്തം പ്രാപ്തമായതുഭുജിച്ചീടെണം മുനി പ്രാജ്ഞനാം ജ്ഞാ-
നനിഷ്ഠൻ ശൌചസ്നാനാചമനം അന്യങ്ങളായനിയമങ്ങളും ചെയ്യുന്നതു ധന്യകെൾ വിധികിങ്കരത്വം-
കൊണ്ടല്ലയെല്ലൊ ലീലയെശ്വരനായ ഞാൻ ചരിച്ചീടുന്നപൊൽ ചാലെ ജ്ഞാനിയുമസംസക്തനായ്സ്ഥി-
തിക്കുന്നു അവന്നു ഭെദപ്രതീതികൾ വിജ്ഞാനം കൊണ്ടു ജവത്തൊനശിച്ചുപൊയതിനാൽ ഭെദമില്ലാ ദെ-
ഹാന്തത്തൊളം കൊചചിൽ പ്രത്തിജ്ഞാനം കാസ്ഥതു മൊഹത്തൊനഹിജ്ഞാനബാധിതമായിട്ടെത്രെ ഇങ്ങിനെ
വിരക്തനാമപരൊക്ഷജ്ഞാനിക്കു മംഗലം സന്യാസവും തദ്ധൎമ്മങ്ങളും ചൊല്ലി കെവലം വൈരാഗ്യ-
വാനാമുമുക്ഷുവെകുറിച്ചീവണ്ണം ജഗദീശനരുളിചെയ്തീടുന്നു ദുഃഖാധിക്യങ്ങളായ കാമാദ്യങ്ങളിൽ ജാ-
താത്യല്പവൈരാഗ്യനായാത്മവാനായിട്ടുള്ള മദ്ധൎമ്മാനഭിജ്ഞനായുള്ളൊരു മുനിവരൻ സത്വരം ഗുരുവി-
നെശരണം പ്രാപിക്കെണം എപ്പൊൾ ബ്രഹ്മത്തെയറിയുന്നിതത്രത്തൊളവുമിപ്രാജ്ഞൻ ശ്രദ്ധാവാ-
നായനസൂയനമായി ഗുരുവാമെന്നെതന്നെയാദൃത്യപരിചരെദശിഷ്ടധാൎഷ്ട്യങ്ങളായ ജ്ഞാനെന്ദ്രിയാണി
മനഃഎന്നിവയാറുമടക്കിടാതെ പ്രചണ്ഡമാമിന്ദ്രിയസാരഥിയാം ബുദ്ധ്യാസംയുക്തനായി ജ്ഞാന-
വൈരാഗ്യവിരഹിതനായുള്ള യതിമാനിയാതൃദണ്ഡത്തെകൊണ്ടുപജീവിക്കുന്നു ആത്മാനമാത്മസ്ഥ-
നാമെന്നെയും സുരരെയും ആത്തിയധൎമ്മഘാതാവായുള്ളൊന്നൊളിക്കുന്നു അപക്വകഷായനായുള്ളിവനി-
ഹപരം അവശ്യം രണ്ടുമെന്ന്യെ ഹീനനായ്വവിക്കുന്നു ആശ്രമനാലിലുമുള്ളൊരുടെ പ്രധാനമാം ശാശ്വ-
തധൎമ്മം കെട്ടീടഹിംസാശമം യതെഃ വാനപ്രസ്ഥനു തപ ഈക്ഷയും ഗ്രഹസ്ഥനായൊന്നഹൊ സൎവ്വഭൂത-
ക്ഷയുമിജ്യയതും ബ്രഹ്മചാരിക്കു ഗുരുസെവയും പ്രധാനമാം ബ്രഹ്മചൎയ്യപ്രകാരം കെൾക്കെടൊ ഗ്രഹ-
സ്ഥാനാം ഋതുകാലത്തു സ്വഭാൎയ്യാഗമനവും പിന്നെ സതതം രാഗാദിരാഹിത്യമാം ശൌചവും സന്തൊ-
ഷം തപൊ ഭൂതസൌഹൃദം മത്സെവനം സന്തതമെന്നിങ്ങിനെയുള്ളൊരു സ്വധൎമ്മത്താൽ യാതൊരുവ-
നാനിത്യമനന്യഭാക്കായിട്ടു സാദരം ഭജനം ചെയ്തീടുന്നിതെന്നാലവൻ സൎവ്വഭൂതങ്ങളിലും മത്ഭാവമത്തു-
പിന്നെ സൎവ്വദാ മത്ഭക്തിയും പ്രാപിച്ചീടുമെടൊ വെഗാൽ അനപായിനിയായ മത്ഭക്തികൊണ്ടവൻ അഖി-
ലലൊകമഹെശ്വരനായ്കാരണമാസ്സൎവ്വൊല്പത്ത്യവ്യയമായ ബ്രഹ്മമായുള്ളൊരെന്നെ നിൎവ്വിഘ്നമവൻ പ്രാപിച്ചീ-
ടുമെന്നറിഞ്ഞാലും ഇങ്ങിനെ സ്വധൎമ്മത്താൽ ശുദ്ധചിത്തനുമായി മംഗലമത്ഗതിയെയറിഞ്ഞുള്ളവനുമാ-
യി ജ്ഞാനവിജ്ഞാനസമ്പന്നനുമായ്വിരക്തനായൊന്നെടൊനമ്മെ സമ്യക്പ്രാപിക്കുമറിഞ്ഞാലും ചൊ-
ല്ലീടും വൎണ്ണാശ്രമവാന്മാരായുള്ളൊരുടെ നല്ലതാമാചാരലക്ഷണമാം ധൎമ്മമിതു ഇദ്ധൎമ്മന്തന്നെ മദ്ഭക്ത്യാ-
യുക്തമായെങ്കിൽ ശുദ്ധമാം മൊക്ഷകരം പരമെന്നറിഞ്ഞാലും സാധൊ ഞാനിന്നീചൊദിച്ചമൂലമായി പ്ര-
കാരം സാദരം വൎണ്ണാശ്രമധൎമ്മങ്ങളരുൾചെയ്തു സ്വധൎമ്മസംയുക്തനായുള്ളൊരു മദ്ഭക്തൻ പ്രഥിത-
ൻ പരനായൊരെന്നെ പ്രാപിച്ചീടുമെ അദ്ധ്യായം പതിനെട്ടു കഴിഞ്ഞീതിവിടത്തിലത്യാനന്ദേന കെട്ടു-
കൊള്ളുവിൻ മെലെടവും. (✽) സ്വാനുഭൂതിയൊളവും ശ്രവണസമ്പന്നനായ്യാനതുമൂലം സമ്പ്രാ-
പ്താത്മതത്വനുമായി അപരൊക്ഷജ്ഞാനിയായുള്ളവനിദം ദ്വൈതമപിതന്നിവൃത്തിസാധനമായിട്ടു-
ള്ളതും എന്നിലെമായാമാത്രജൃംഭിതമെന്നറിഞ്ഞു ധന്യൻ ജ്ഞാനത്തിനെയും തത്സാധനത്തിനെയും ന്യ-
സിച്ചീടെണമതുവിദ്വത്സന്യാസമെന്നു പ്രസിദ്ധമത്രഹെതുവും പറഞ്ഞീടാം കെൾക്ക ഇപ്പൊലെയുള്ള
ജ്ഞാനികിഷ്ടനുമഹന്തന്നെ അപ്പൊലെ സമ്മതനും ഫലം തത്സാധനവും അഭ്യുദയവുമപവൎഗ്ഗവും സ-
ൎവ്വവും ഞാൻ അപ്പുരുഷനു പ്രിയമായുള്ളൊരൎത്ഥമന്യമൊന്നുമില്ലെന്നെയൊഴിച്ചെന്നതുമറിഞ്ഞാലും
എന്നല്ല ജ്ഞാനവിജ്ഞാനാദിസമ്പന്നരായെവർ ശ്രെഷ്ഠമാം മല്പദത്തെയറിഞ്ഞീടുവൊർ സഖെ ശ്രെഷ്ഠ-
നായുള്ളജ്ഞാനി നിനമുക്കു പ്രിയതമൻ ജ്ഞാനം കൊണ്ടെന്നെയവൻ ഭരിച്ചുകൊണ്ടീടുന്നു നൂനമത്തപ-
സ്തീൎത്ഥം ജപവും ദാനം പിന്നെ പവിത്രങ്ങളായുള്ള മററുള്ള കൎമ്മങ്ങളും നിവൎത്തികരജ്ഞാനലെശം കൊ-
ണ്ടുണ്ടാകുന്ന ശുദ്ധിയെപൊലെ ശുദ്ധിയുണ്ടാകുന്നില്ലതസ്മാ ദുദ്ധവ ജ്ഞാനം കൊണ്ടു സ്വാത്മാനമറി

ഞ്ഞിട്ടു സവ്വവുംവിട്ടു ജ്ഞാനവിജ്ഞാനസമ്പന്നനാ യ്സവ്വദാ മമഭക്തിഭാവിതനായിട്ടെന്നെ ഭജിച്ചീടുക ജ്ഞാനവിജ്ഞാനയജ്ഞംകൊണ്ടു ത്യജിച്ചുസവ്വംസവ്വയജ്ഞേശനായാത്മാവാ മെന്നെയുമാത്മാവിങ്കൽയജിച്ചുമുനീന്ദ്രന്മാ രെന്നെപ്രാപിച്ചാർനിങ്കലാശ്രയിച്ചീടുന്നൊരു ആദ്ധ്യാത്മികാദിവികാരങ്ങളാംദേഹാദിക ളാദ്യന്തങ്ങളിലില്ലാമദ്ധ്യത്തിലുണ്ടാകയാൽ രജ്ജുവിൽസപ്പംപൊലെമായയാകുന്നിതെടൊ നിശ്ചയംജന്മാദികളീവികാരത്തിന്നെത്രെ അധിഷ്ഠാനഭൂതനാംനിനക്കെന്തതുകൊണ്ടു അസത്താംസപ്പമാദ്യന്തത്തിങ്കലില്ലായ്കയാൽ മദ്ധ്യത്തിങ്കലുമില്ലഎന്നപൊലീവികാരം മദ്ധ്യാന്ത്യാദ്യങ്ങളിലില്ലെന്നതുധരിച്ചാലും ആദ്യന്തങ്ങളിലുള്ളതെത്രെമദ്ധ്യത്തിങ്കലും ആദ്യനാമതിന്നുജന്മാദികളില്ലയെല്ലൊ അതിനാൽനിവ്വികാരബ്രഹ്മനീയെന്നുകെട്ടു മതിമാൻപരന്തപനാമുദ്ധവർചൊദിക്കുന്നു വിശെഷവിശുദ്ധമായ്വിപുലമായിപിന്നെ നിശ്ശെഷവൈരാഗ്യവിജ്ഞാനസംയുക്തമായി എത്രയുംപുരാണമായുള്ളാത്മജ്ഞാനത്തെയും നിത്യവുംബ്രഹ്മാദികളാലുമന്വെഷിക്കുന്ന ത്വൽഭക്തിയൊഗത്തെയുംചൊല്ലെണംവിശ്വമൂത്തെ നിർഭരതാപത്രയംകൊണ്ടഭിഹതനായി ഘൊരമാംഭവാദ്ധ്വാവിൽസന്തപിയ്ക്കുന്നവന്നു ചാരുവാംത്വൽപദച്ഛത്രാതപത്രമതും പാദാബ്ജത്തിന്നൊഴുകുമമൃതാഭിവഷ്വുംസാദരമൊഴിച്ചന്യമാശ്രയംകാണുന്നില്ലെ സംസാരവിലത്തിങ്കൽസമ്പതിതനുമായി കംസാരെകാലാഹിയാൽദഷ്ടനെന്നിരിക്കിലും ക്ഷുദ്രമാംസുഖത്തിങ്കൽതല്പരനായൊരെന്നെ മുദ്ധരിയ്ക്കേണമൊക്ഷകരങ്ങളായിട്ടുള്ള വാക്കുകൾകൊണ്ടുകൃപയാഭിഷെചനമതും വാക്കാതെമഹാനുഭാവപ്രഭൊ ചെയ്കീടെണം ഇത്തരമുദ്ധവന്റെചൊദ്യത്തെകെട്ടനെര ത്തുത്തമപൂരുഷനമുത്തരമരുൾചെയ്തു ഇങ്ങിനെഇതുപണ്ടുധമ്മജ്ഞൻഭീഷ്മരൊടു തങ്ങടെസുഹൃദ്വധംകൊണ്ടുവിഹ്വലനായ മംഗലനജാതശത്രുക്ഷിതീശപരൻധന്യൻ തുംഗഭാരതയുദ്ധംകഴിഞ്ഞശെഷത്തിങ്കൽ ചൊദ്യംചെയ്കിതുഞങ്ങളെല്ലാരുംകെൾക്കതന്നെ ചൊദ്യസ്യൊത്തരമായിബഹുധമ്മങ്ങൾഭീഷ്മർ പറഞ്ഞതെല്ലാംകെട്ടുധമ്മജന്താനുംപിന്നെ നിറഞ്ഞൊരാദരാൽമൊക്ഷധമ്മങ്ങൾചൊദ്യംചെയ്തു ഗംഗാദത്തന്റെമുഖത്തിങ്കന്നുശ്രുതങ്ങളായ്തിങ്ങുംവിജ്ഞാനജ്ഞാനവൈരാഗ്യശ്രദ്ധാഭക്തി സംയുക്തങ്ങളായുള്ളൊരമൊക്ഷധമ്മങ്ങളെ സംയമിയാകുന്നിനക്കായ്ക്കൊണ്ടുചൊല്ലീടുന്നു പ്രകൃതിപുരുഷനുമഹത്തത്വാഹങ്കാരം പ്രകടങ്ങളായുള്ളപഞ്ചതന്മാത്രകളും എന്നിതൊമ്പതുംജ്ഞാനകമ്മെന്ദ്രിയങ്ങൾമന സ്സെന്നിവപതിനൊന്നുമന്മഹാഭൂതമഞ്ചും ഗുണമൂന്നെവമിരുപത്തെട്ടുതത്വങ്ങളെ ഗുണികളാംബ്രഹ്മാദിസ്ഥാവരാന്തങ്ങളായ കാര്യങ്ങളിങ്കലനുഗതങ്ങളെന്നിങ്ങിനെ ആയ്വയാതൊന്നുകൊണ്ടുദൃശ്ശിക്കപ്പെട്ടുന്നിതു അത്രയുമല്ലപിന്നെസവ്വഭാവങ്ങളിലും നിത്യവുമനുഗതമെകമാംപരതത്വം എന്നതുംയാതൊന്നിനാൽദൃശ്ശിക്കപ്പെട്ടുന്നിതു എന്നല്ലകാര്യകാരണാത്മകമായ്ജഗത്തെ കണ്ടുടൻപരമകാരണരൂപന്താനിതു രണ്ടില്ലപക്ഷമതിങ്കന്നുവെറല്ലയെന്നും യാതൊന്നുകൊണ്ടുദശിക്കപ്പെട്ടുന്നിതുമതു വീതസന്ദെഹംജ്ഞാനമെന്നതുധരിച്ചാലും യാതൊന്നുഎപ്പൊൾയെന്നെകാനുഗതങ്ങളായ്സ്ഥാദരമനെകാത്മകങ്ങളായ്ത്താവങ്ങളെ പൂവ്വമീക്ഷിച്ചുപുനരിന്നതുകളെതഥാ പൂവ്വവൽകണ്ടീടാതെയതെല്ലാമെകമെന്നും പരമകാരണമാംബ്രഹ്മന്തന്നെ എന്നുള്ളൊരറിവുദ്ദഢപ്പെട്ടുന്നതുവിജ്ഞാനമെല്ലൊ പാരൊക്ഷ്യാപരൊക്ഷ്യങ്ങളായുള്ളജ്ഞാനമെല്ലൊ നെരൊടെജ്ഞാനവിജ്ഞാനങ്ങളെന്നുരക്കുന്നു ത്രിഗുണാത്മകങ്ങളാംസാവയവങ്ങൾക്കെല്ലാം സ്ഥിതിയുമുല്പത്തിയുംവ്യയവുംകണ്ടീടെണം ഉല്പത്തിയിങ്കൽപരിണാമാന്തരാപ്തിയിലും ശില്പംകാരണത്വെനമദ്ധ്യെചാശ്രയത്വെന കായ്യാൽകാര്യാന്തരംപ്രത്യനിശമനുഗമി ച്ചായ്വകെളതുകടെപ്രളയകാലത്തിലും യാതൊന്നുശെഷിച്ചിരിക്കുന്നതുമതുതന്നെ പാരമാത്ഥ്യമതെസത്തെന്നിങ്ങിനെകണ്ടീടെണം ഇഹനാനാസ്തികിഞ്ചിതുവികുന്നില്ലിത്യാദി ബഹുധാഘൊഷിച്ചീടുംനൽശ്രുതിപ്രമാണവും കായ്യമാംഘടപടാദികൾമൃൽതന്തുക്കളെ വെറിട്ടന്യമല്ലെന്നുകാഴ്കയാൽചൈതന്യംവി ട്ടന്യമൊന്നുമില്ലെന്നപ്രത്യക്ഷപ്രമാണവും മുന്നുള്ളമഹാത്മാക്കൾബ്രഹ്മമെകമെഎന്നു ചൊല്ലീടുംപ്രസിദ്ധമാമൈതിഹ്യപ്രമാണവും ചൊല്ലെഴുംശുക്തൌരജതഭ്രാന്തിപൊലെതന്നെ ദൃശ്യവുമെന്നാമനുമാനമാംപ്രമാണവും നശ്വരമായിട്ടുള്ളപ്രപഞ്ചജാലമെല്ലാം ഇന്നാലുപ്രമാണത്താൽബാധിക്കപ്പെട്ടുകയാൽ ഒന്നെസവ്വാനുഗതംസത്യമാമാത്മതത്വം ഇങ്ങിനെകണ്ടുള്ളവൻവികല്പംമിഥ്യയെന്നൊ ഴിഞ്ഞുമെവിരക്തനായ്വിച്ചീടുന്നുസവെ കമ്മങ്ങൾക്കെല്ലാംപരിണാമിത്വംനിമിത്തമായി ബ്രഹ്മലൊകത്തൊളവും

മംഗലമല്ലെന്നല്ല അദൃശ്യസ്വൎഗ്ഗാദിയുംദൃശ്യംപോൽനശ്വരമെ ന്നവശ്യംവിചാരായെയാന്ദശിച്ചു
കൊണ്ടിടേണം പണ്ടേഭക്തിയോഗത്തെച്ചൊല്ലിനെന്നെന്നാകിലു മുണ്ടതിൽപ്രിയംഭവാനതിനാ
ലിനിയുംഞാൻ ചൊല്ലുന്നേൻമത്ഭക്തിക്കുപരമാംകാരണവും നല്ലോരുമമകഥാമൃതത്തിൽവഴിപോ
ലെ ശ്രദ്ധയുംമൽകീൎത്തനംമൽപൂജയിങ്കൽനിഷ്ഠാ നിത്യവുംസ്തവങ്ങളാൽസ്തുതിച്ചുകൊള്ളുകയും മല്പ
രിചൎയ്യയിങ്കൽപരമാദരമത്തും ശിഷ്ടമെസൎവ്വാംഗങ്ങൾകൊണ്ടഭിവന്ദനവും മാമകഭക്തന്മാരെനിതരാം
പൂജിക്കയും സാമോദംസൎവ്വഭൂതങ്ങളിലുംമന്മതിയും ലൌകികീയായുള്ളംഗചേഷ്ടപോലുംമദൎത്ഥം ചെ
യ്കയുംവാക്കുകൊണ്ടുമൽഗ്ഗുണകഥനവും മാനസമൎപ്പണംചെയ്കയുംകാമങ്ങളെ നൂനംസൎവ്വവുംവിട്ടു
കൊൾകയുമൎത്ഥങ്ങളെ മത്ഭജനാൎത്ഥംത്യാഗംചെയ്കയുംഭോഗംസുഖ മത്തുതമിഷ്ടന്ദത്തംഹുതവുംജപ്തംത
പഃ വ്രതവുമിത്യാദിചെയ്യുന്നതുമദൎത്ഥമാ യ്ക്കതരായെങ്കിൽമമഭക്തിക്കുകാരണമാം ഇങ്ങിനെയുള്ള
ധൎമ്മംകൊണ്ടാത്മനിവെദനം മംഗലംചെയ്തീടുന്നമനുഷ്യന്മാൎക്കുദ്ധവ സന്തതമെങ്കൽഭക്തിസംഭവി
ച്ചീടുന്നൂന മെന്തൊന്നായവന്നുസാദ്ധ്യങ്ങളായിവരുന്നില്ലാ സത്വോപബൃംഹിതമായ്ശാന്തമായി
ട്ടമുള്ള ചിത്തത്തെയെങ്കലെപ്പോളൎപ്പണംചെയ്തീടുന്നു അപ്പൊഴെയവന്നുധൎമ്മംജ്ഞാനംവൈ
രാഗ്യവും ശിഷ്ടമാമൈശ്വൎയ്യവുംസമ്പ്രാപിച്ചീടുമെടൊ എപ്പൊഴെചിത്തംദേഹഗേഹാദിവസ്തുക്കളി ല
ൎപ്പിതമായിട്ടിന്ദ്രിയഗണത്തൊടും പരിധാവനംചെയ്തീടുന്നിതപ്പൊഴെതരാം സരജസ്കമായസ
ന്നിഷ്ഠമായ്ഭവിക്കുന്നു അതിനാലധൎമ്മാദ്യങ്ങളുമുണ്ടാകുന്നിതെ ന്നറികധൎമ്മംമമഭക്തിയുണ്ടാക്കുന്നതാം
ജ്ഞാനമങ്ങേകാത്മദൎശ്ശനമാംവൈരാഗ്യമൊ നാനാവാംഗുണങ്ങളിലസംഗതമാകുന്നു ഐശ്വൎയ്യ
മെന്നാലണിമാദികളറിഞ്ഞാലു മീശ്വരൻകൃഷ്ണനെവമരുൾചെയ്തതുകെട്ടുദ്ധവർപതിമൂന്നാമതുചൊ
ദിച്ചീടുന്നു സത്യപൂരുഷ എത്രവിധമാകുന്നു യമംനിയമമെത്രവിധംശമവുംദമവുംകിംഭഗവൻതിതിക്ഷയും
ധൃതിയുമെന്തെപ്രഭൊ ദാനംകിംതപഃശൌൎയ്യംസത്യമൃതംശൌചം ജ്ഞാനദപ്രഭൊത്യാഗംധനവുമിഷ്ട
വുംകിംയജ്ഞവുംദക്ഷിണയുംകിംപുംസൊബ്ബലംസ്വാമിൻ യജ്ഞാംഗപ്രഭൊശ്രീയുംശ്രീമത്തായുള്ളഭ
ഗംലാഭവുമെന്തുവിദ്യാഹ്രീയുമെന്തായിടുന്നു ശ്രീഭൂമിപതെപരയായുള്ളശ്രീയുമെന്തെസുഖവുംദുഃഖവും
കിംപണ്ഡിതനാരുമൂൎഖൻനിഖിലെശ്വരപന്ഥാവെന്തെന്നുമുൽപഥംകിംസ്വൎഗ്ഗവുംനരകവുംബന്ധു
വുംഗൃഹവുംകിം വല്ലഭാഷണംചൊല്ലുകാഢ്യനാർദരിദ്രനാർ കൃപണനാരുചൊല്ലുകീശ്വരനാഥനാ
ഥ കൃപയാചൊല്ലേണമിപ്രശ്നങ്ങൾക്കുത്തരവും ഇതിന്റെവിപരീതങ്ങളുമുച്ചരിക്കസൽ പതി
യായുള്ളദേവദേവദേവകീസൂനൊ ഉദ്ധവരുടെപ്രശ്നമിത്തരംകെട്ടനെരം മുഗ്ദ്ധലൊചനൻചിരി
ച്ചുത്തരമരുൾചെയ്തു അഹിംസാസത്യംപുനരസ്തേയമസംഗവും മഹിതബുദ്ധേപിന്നെഹ്രീയുമങ്ങസ
ഞ്ചയം ആസ്തിക്യമെന്നുള്ളതാന്ധൎമ്മത്തിൽവിശ്വാസവും ഓൎത്തുകാൾബ്രഹ്മചൎയ്യംസ്ഥൈൎയ്യവുംക്ഷ
മാഭയം മൌനമിപ്പന്ത്രണ്ടുംയമങ്ങളെന്നറിക നൂനംബാഹ്യാഭ്യന്തരശൌചത്തെക്കൂട്ടിരണ്ടു ജപവും
തപൊഹോമശ്രദ്ധാതിഥ്യമദൎച്ചാ ശുഭമാന്തീൎത്ഥാടനംനല്ലോരുപരാൎത്ഥേഹാ തുഷ്ടിയുമാചാൎയ്യസെ
വനമിപ്പന്ത്രണ്ടും പുഷ്ടമാന്നിയമങ്ങൾമുമുക്ഷുക്കളായൊൎക്ക യമമാകുന്നുമുഖ്യംകെട്ടാലുംസകാമ
ന്നു സുമതെനിയമവുംമുഖ്യമെന്നറികയേണം ഇതുരണ്ടുമിച്ഛാനുരൂപമായ്സെവിപ്പൊൎക്ക ഹൃദികല്പി
തങ്ങളാംകാമങ്ങൾസിദ്ധിച്ചീടും മന്നിഷ്ഠയായബുദ്ധിശമമെന്നറിഞ്ഞാലും നിൎണ്ണയംശാന്തിമാത്രമല്ല
തുപൊലെദമം ഇന്ദ്രിയസംയമമാംചൊദാദിമനമ ല്ലെന്നല്ലതിതിക്ഷദുഃഖങ്ങടെസഹനമാം ജി
ഹ്വോപസ്ഥങ്ങളുടെജയമാകുന്നുധൃതി ബഹ്വികളായഭൂതങ്ങളുടെദ്രോഹത്യാഗ മാകുന്നുപരമമായു
ള്ളൊരുദാനംസഖെ നൈകങ്ങളായകാമങ്ങളുടെത്യാഗംതപഃ വാസനാസ്വഭാവത്തെജയിക്കുന്നതു
ശൌൎയ്യം ഭാസുരാകൃതെസത്യംസമദൎശ്ശനമെടൊ സത്യയാസ്പ്രിയയായിട്ടുള്ളവാണിയാമൃതം നിത്യ
വുംകൎമ്മഷ്വനാസക്തിയാകുന്നുശൌചം ത്യാഗംസന്ന്യാസംനൃണാമിഷ്ടമായുള്ളധനമാകുന്നുധൎമ്മം
പരമെശ്വരനാംഞാന്തന്നെ യജ്ഞന്ദക്ഷിണാകെൾക്കജ്ഞാനൊപദെശന്തന്നെ ദുൎജ്ജയമനസ്സിനെ
പ്രാണായാമത്തെക്കൊണ്ടു ദമിച്ചുകൊള്ളുന്നതുപരമായുള്ളബലം നമുക്കുള്ളൈശ്വൎയ്യാദിഷാൾഗ്ഗുണ്യം
ഭഗമെടൊ ഉത്തമയായമമഭക്തിയാകുന്നുലാഭം വിദ്യയുംഭെദപ്രതീതിയുടെബാധനമാം അകൎമ്മങ്ങളി
ൽജ്ജുഗുപ്സാവലൊകനംലജ്ജാ അകമെനൈരപെക്ഷ്യാദ്യങ്ങളാംഗുണംശ്രീയും സുഖദുഃഖാനുസന്ധാ
നാഭാവമെത്രെസുഖം നിഖിലവിഷയഭൊഗാപെക്ഷയെല്ലൊദുഃഖം ബന്ധമൊക്ഷത്തെയറിയുന്ന

വൻപന്ധിതനാം സന്തതം ദേഹഗേഹാദികളിലഹമ്മമേത്യഭിമാനവാനായോൻ മൂഢനെന്നറിഞ്ഞാലും ശുഭമാം നിവൃത്തിമാർഗ്ഗം തന്നെ പന്ഥാവെടോ ഉല്പഥം പ്രവൃത്തിമാർഗ്ഗം ചിത്തവിക്ഷേപമത്രെ ത്സത്വഗുണവൃദ്ധിയാകുന്നു സ്വർഗ്ഗം നരകം തമോഗുണവൃദ്ധിയാകുന്നു സഖെ ഗുരുവാമഹന്തന്നെ ബന്ധുവായതുമെടൊ ഗൃഹമായതു ഭോഗായതനമർത്ത്യദേഹം മഹിതഗുണയുക്തനാകുന്നിതാഢ്യനെടൊ അസന്തുഷ്ടനായുള്ളോനാകുന്നു ദരിദ്രൻ കേൾ അജിതേന്ദ്രിയനായിട്ടുള്ളവൻ കൃപണനാം ഗുണസംഘാതങ്ങളിലസക്തചിത്തനീശൻ ഗുണസംഗമം വിപരീതമാമത്രയല്ല ഇപ്പറഞ്ഞതിൻ വിപരീതങ്ങളശുഭമാമി സൽബുദ്ധെ സർവ്വത്രാപിയൊജിച്ചുകൊണ്ടീടുക ഉദ്ധവ ഭവാനുടെ പ്രശ്നങ്ങളെല്ലാററിനും ഉത്തരം വഴിപോലെ ചൊല്ലിനേനെടൊ സഖെ ഗുണദോഷങ്ങൾ ബഹുവർണ്ണിച്ചിട്ടെന്തു ഫലം ഗുണദോഷങ്ങൾ കണ്ടീടും സ്വഭാവമെ ദോഷം അതു രണ്ടും കാണാതനൽസ്വഭാവമെ ഗുണമിതിനല്ലെകൊനവിംശോദ്ധ്യായം കഴിഞ്ഞിതു

(൨൦) ഇത്തരം ജഗദീശനരുൾചെയ്തതുകേട്ടിട്ടുദ്ധവർപതിന്നാലാമതു ചോദിച്ചീടുന്നു വിധിയുന്നിഷേധവുമീശ്വരനായുള്ളോരു മധുസൂദന തവാജ്ഞാരൂപവേദമെല്ലൊ അതു ഗോവിന്ദ ചെയ്യേണ്ടതുകളായും ചെയ്യരുതാത്തതായുമുള്ളോരു കർമ്മങ്ങളുടെ ഗുണദോഷത്തെയപേക്ഷിച്ചുകൊണ്ടിരിക്കുന്നു ഫണിനായകശയനപ്രഭൊ കേട്ടരുൾക ഉത്തമാധമാദ്യധികാരികളായുള്ളോരു തത്തദ്വർണ്ണാശ്രമികളുടയഭേദത്തെയും ഗുണദോഷരൂപമായിട്ടപേക്ഷിച്ചീടുന്നു ഗുണവാദിപ്രാതിലോമ്യാനുലോമജരെയും അപ്രകാരമെ ഗുണദോഷത്തെയപേക്ഷാതെ സൽപതെ ദ്രവ്യദേശവയഃകാലങ്ങളെയും കർമ്മയോഗ്യായോഗ്യത്താൽ സ്വർഗ്ഗനാരകത്തെയും ചെമ്മെ തൽഫലത്തെയാ ഗുണദോഷരൂപമായുന്നെയങ്ങപേക്ഷിച്ചിടുന്നിതു ജഗന്നാഥ ചൊന്നൊരു ഗുണദോഷഭേദദൃഷ്ടിയെ വിട്ടാൽ വിഹിതനിഷേധലക്ഷണമായിട്ടുള്ള മഹിതവാക്യമായിട്ടുമുള്ളോരു കർമ്മകാണ്ഡം എങ്ങിനെ ഭവിക്കുമത്തവ ചൊല്ലിനെന്നോടു എങ്ങിനെ മനുഷ്യർക്കു മോക്ഷം സംഭവിച്ചീടും ദേവകൾ പിതൃക്കൾക്കും മനുഷ്യരിവർക്കെല്ലാം ദേവേശ ചക്ഷുസ്സു തവ വാക്യമാം വേദമത്രെ അനുപലബ്ധമായ സ്വർഗ്ഗത്തിൽ മോക്ഷത്തിലും അതുപോലവെ സാദ്ധ്യസാധനങ്ങൾക്കും കൃഷ്ണ നിന്തിരുവടിയുടെ വാക്യമാം വേദമത്രെ സന്തതം ശ്രേഷ്ഠമായ ചക്ഷുസ്സായ്‌വിളങ്ങുന്നു ഭവദീയാജ്ഞാരൂപവേദത്തിങ്കൽനിന്നെത്രെ ഭഗവൻ ഗുണദോഷഭേദത്തെയറിയുന്നു അല്ലാതെ താനെ തന്നെയല്ലെല്ലൊ ഗുണദോഷാദ്യോല്ലാന്തഭേദത്തിന്റനല്പവാദമതും താവകാജ്ഞാരൂപമാം വേദമിങ്ങുണ്ടാകുന്നു ഒരുവണ്ണമായി ഭിക്കെ ഗുണദോഷദൃഷ്ടിയെ ദോഷമെന്നും രണ്ടും വിട്ടതു ഗുണമെന്നും കേശവ ഭവാനരുൾചെയ്തു വിഷയത്തിൽ സ്പഷ്ടമായ്‌വന്തൊന്നീടുന്നു മെ ജഗൽപ്രഭൊ പെട്ടന്നിഭ്രമത്തെ തീർത്തരുളേണമെ വിഭൊ ഇത്തരമുദ്ധവൻറെ ചോദ്യം കേട്ടനേരം മുഖലോചനൻ കൃഷ്ണനിത്തരമരുൾചെയ്തു വിഷയഭേദത്തിലുമധികാരിഭേദത്താൽ അവിരോധമെന്നതു വചിപ്പാനായിക്കൊണ്ടു പ്രഥമം യോഗത്രയമരുൾചെയ്യുന്നു നാഥൻ പ്രഥിതയോഗങ്ങൾ മൂന്നിന്നാലെ മനുഷ്യർക്കു ശ്രേയഃപ്രാപ്തിയ്ക്കായ്ക്കൊണ്ടു പ്രോക്തങ്ങളായിട്ടുണ്ടു ന്യായതോ ജ്ഞാനകർമ്മഭക്തികാണ്ഡങ്ങൾ മൂന്നും ഇതു മൂന്നല്ലാതെ മററില്ലുപായങ്ങളെങ്ങും ഇവരിൽ വെച്ചു കർമ്മജാലത്തിൽ ദുഃഖബുദ്ധ്യാ തൽഫലത്തിലും വിരക്തന്മാരായതു മൂലം തത്തൽസാധനഭൂതകർമ്മത്തെ വിട്ടുന്നോർക്കു ജ്ഞാനയോഗം സിദ്ധിദമെന്നതുമറിഞ്ഞാലും നൃണാം കർമ്മത്തിൽ ദുഃഖബുദ്ധിശൂന്യരായതു മൂലമായുൽഫലേഷു കാമികളായുള്ളോർക്കു ചാലവെ കർമ്മയോഗം സിദ്ധിദമറികെടൊ എന്തൊരു ഭാഗ്യോദയാൽ മൽകഥാദ്യങ്ങളിങ്കൽ സന്തതം ജാതശ്രദ്ധനായ്ക്കർമ്മങ്ങളിലേററം വിരക്തനല്ലപിന്നെ തൽഫലെസക്തനുമല്ലവർക്കാം തസ്യ ഭക്തിയോഗം സിദ്ധിദമെടൊ സാവധിയായ കർമ്മയോഗത്തെ ച്ചൊല്ലീടുന്നു കേവലമിനിമേലിലെന്നതു ധരിച്ചാലും മൽകഥാശ്രവണാദ്യങ്ങളിലത്രത്തോളവുമുൽക്കടയായ ശ്രദ്ധാസംഭവിച്ചതുമില്ല നല്ലോരു വിരക്തിയും വന്നീലത്രത്തോളവും നല്ലോരു കർമ്മങ്ങളെ ചെയ്യേണമെന്നുവേണ്ടു സ്വധർമ്മസ്ഥനായ കാമനുമായി യജ്ഞങ്ങളാൽ സതതം യജിക്കയും നിഷിദ്ധാചരണവും വിഹിതാതിക്രമവുമെയ്യീലയെങ്കിലവൻ നരകസ്വർഗ്ഗങ്ങളെ പ്രാപിച്ചീടുകയില്ലാ അനഘനായ്ശുചിയായുള്ളോരു സ്വധർമ്മസ്ഥൻ അനിശമിദേഹത്തിലതന്നെ വർത്തിച്ചീടിലും വിശുദ്ധജ്ഞാനവും മൽഭക്തിയും യദൃച്ഛയാ വിശുദ്ധനവൻ പ്രാപിച്ചീടുന്നു മമ സഖെ ജ്ഞാനഭക്തികളുടെ സാധകമീ ദേഹത്തെ നൂനം സ്വർഗ്ഗികളുമെന്നല്ല നാരകി

ളും ഇച്ഛിച്ചിടുന്നു സ്വർഗ്ഗനരകശരീരങ്ങൾ നിശ്ചയം രണ്ടും സാധകമല്ലറിഞ്ഞാലും എങ്ങിനെ നാരകീയാം
ഗതിയെ ഇച്ഛിക്കുന്നില്ല അങ്ങിനെ സ്വർഗ്ഗഗതിയെയും ഇദ്ദേഹത്തെയും ഇച്ഛിച്ചീടൊല്ല വിദ്വാൻ ദേഹാസ
ക്തിമൂലമായുള്ളിശ്ചയം പ്രമാദമുണ്ടാകുന്നിതറികെടൊ അർത്ഥസിദ്ധിയെന്നു വരില്ല മീദേഹത്തെ മർത്ത്യനെ
ന്നൊർത്തു നാശകരചിത്തനായ് ദേഹമൃത്യുവന്നടുത്തുകൊള്ളുന്നതിന്മുന്നെതന്നെ ത്യക്തസന്ദേഹം യ
ത്നം ചെയ്യേണം മൊക്ഷാർത്ഥമായി യമനെപ്പോലെതന്നെ നിർദ്ദയപുരുഷരാൽ നൂനം മതെ ഭിദ്യമാനമായുള്ള നി
ജാശ്രയമായ്ത്തന്നീഡമായുള്ള വൃക്ഷത്തെ അസക്തനായുത്തമ പക്ഷി ഉപേക്ഷിച്ചു ക്ഷേമം പ്രാപിക്കും പോലെ
രാപ്പകൽകൊണ്ടു ഭിദ്യമാനമായുള്ളായുസ്സെന്നോർത്തു രാപ്പകൽ ഭയം കൊണ്ടു വേപഥുപൂണ്ടുകൊണ്ടു മുക്തസംഗ
നായ്ത്തിരീഹനുമായുള്ളൊരു ബുദ്ധ്യാ മുക്തനായുപശമിച്ചിടുന്നു മമഭക്തൻ സർവ്വങ്ങളായ ഫലങ്ങൾക്കുടെ മൂലമായി
സർവ്വഥാ പ്രയത്നകോടികളാലപ്യലഭ്യമായി ഏതൊരു ഭാഗ്യവിശേഷത്തിനാൽ സുലഭമായുള്ളിന്നിതിക്കു സുകല്പ
മാസ്ത്രീഗുരുപ്രവരനാം അമരക്കാരനൊടു യുക്തമായുള്ള സ്തുതിയാം അനുകൂലകാററിനാൽ പ്രേരിതമായുമുള്ള
മനുഷ്യദേഹമായ തോണിയെ ലഭിച്ചിട്ടും മനുഷ്യനെവൻ ഭവക്കടലെ താണ്ടുന്നില്ല അവനാത്മഹന്താ
വെന്നറിക മഹാമതെ അതിന്നു സന്ദേഹമില്ലെന്നതുമറിഞ്ഞാലും ഇങ്ങിനെയവിരക്തന്നങ്ങു വൈരാഗ്യ
ഭാരമാം ജ്ഞാനഭക്തി സാധകം കർമ്മയോഗം പറഞ്ഞിട്ടില്ലെപ്പോൾ സമ്യഗ്വിരക്തനായവന്നു നിറഞ്ഞ
ജ്ഞാനയോഗമെന്നെയോഗ്യമെന്നാലും പറഞ്ഞ ജ്ഞാനം പൂർത്തിയായിടുന്നതിന്മുന്നെ കുറഞ്ഞൊന്നു പെ
ക്ഷിപ്പാനുള്ളതു മെൽചൊല്ലുന്നു എപ്പോൾ കർമ്മങ്ങളിങ്കൽ ദുഃഖംകൊണ്ടു ഭഗവാന്നായുതഫലങ്ങളിൽ
വിരക്തനുമായ് വിക്കുന്നു അപ്പോൾ സംയതേന്ദ്രിയനായിട്ടാത്മാഭ്യാസത്താൽ സല്ലമാമ്മനസ്സിളകാതെ
ധാരണചെയ്ക മനസ്സുനാത്തിയെടങ്ങിനെനിന്നിടാതെ മുനിക്കാദ്യന്തിലാശു ഭ്രമിക്കുമെന്നാകിലും കുറ
ഞ്ഞൊന്നതിനിക്കുപോലവെ വിട്ടും ക്രമാൽ വിരഞ്ഞാത്മാവിൻവശം ചെയ്കേണമതന്ദ്രിയായി മന
സ്സായതിൻവഴിയെവിട്ടിടാതെ ക്രമാൽ മുനിപ്രൌഢനപ്രാണനെ ജയിച്ചിന്ദ്രിയത്തെയും സത്വസ
മ്പന്നയായ ബുദ്ധികൊണ്ടുമലനാ മുത്തമനാത്മവശം പ്രാപിപ്പിച്ചീടേണമെ ചിത്തസംഗ്രഹണ
ത്തിനുത്തമയോഗമിതെന്നധ്യവസ്തമെന്നുമറികമഹാമതെ നടയെ പഴക്കീട്ടില്ലാതുള്ളൊരശ്വത്തി
നെ പടുബുദ്ധിയായുള്ളൊരശ്വധാരകനമ്പിൽ കുടവാളിട്ടുപിടിച്ചതിന്റെ ഇച്ഛപോലെ നടയിൽവി
ട്ടുക്രമാൽ പഴക്കീടുന്നപോലെ ഇങ്ങിനെ സ്വല്പം വശീകൃതമാം മാനസത്തിന്നു നിശ്ചലത്വത്തിന്നു
ള്ളുപായം ചൊല്ലുന്നു തത്വത്തിൻ വിവേകത്താൽ സർവ്വഭാവമാം മഹത്തത്വാദിദേഹാന്തങ്ങളായിട്ടുള്ള
തിനെല്ലാം പ്രകൃതിമുതൽ ക്രമാൽ പാരൊപത്തിനാൽ ഭവം പൃഥിവിമുതൽ പ്രതിലോമാപവാദാൽ ലയം
ഇങ്ങിനെയനുധ്യാനം ചെയ്യേണം മടിക്കാതെ തുംഗമായുള്ള മനം നിശ്ചലമാകുവോളം ആയിരമുപാ
യങ്ങൾ ചൊന്നാലും മനം വിഷയാകാരത്വത്തെത്യജിച്ചീടുക ഇല്ല നൂനം വെല്ലുമെല്ലുപദേശം കൊണ്ടെ
ന്തുഫലമെന്നു ഊഹമായശങ്കാ നിനക്കുണ്ടെങ്കിലതിന്നുകേൾ അംഗമാപായികളായുള്ളൊരു ദേഹാദി
ലാകവെ നിർവ്വിണ്ണനായത നാത്മവിരക്തനായ ആചാര്യോപദിഷ്ടാർത്ഥാലോചകനാം പുമാന്റെ ആ
ശയം ഗുരു ചൊന്നതനുചിന്തിക്കയാലെ ദേഹാദ്യങ്ങളിലഭിമാനത്തെത്യജിക്കുന്നു ദേഹികൾ യമാദി
യാം യോഗമാർഗ്ഗങ്ങൾകൊണ്ടും തത്വപദാർത്ഥവിചാരണയെകൊണ്ടും പിന്നെ ഉത്തമമായ മദർച്ചാദ്ധ്യാ
നാദികൾകൊണ്ടും ഏവമുള്ളുപായത്താൽ പരമാത്മാവാം എന്നെ സാവധാനമായനുസ്മരിച്ചു കൊണ്ടീ
ടേണം പാപൊല്പത്തിയിൽ പ്രായശ്ചിത്തം ചെയ്യേണ്ടതല്ലെ പാപത്തെ പോക്കീടുവാൻ എന്നെന്ന ശ
ങ്കയുണ്ടെന്നു ഏതാവിഗർഹിതകർമ്മത്തെ പ്രമാദത്താൽ ചൊല്ലുള്ള യോഗി ചെയ്യുമെങ്കിൽ പാ
പങ്ങളെ നല്ല ജ്ഞാനത്താൽ തന്നെ ദഹിപ്പിച്ചീടേണമെ അല്ലാതെ മറ്റൊന്നു ചെയ്തീടുക യരുതല്ലൊ നി
ത്യനൈമിത്തികാദിയായിട്ടുള്ളൊരു കർമ്മം ചിത്തശോധകത്വത്താൽ ഗുണമായുള്ളതെന്നും അത്രയുമല്ല
ഹിംസാധകമായുള്ള കർമ്മം എത്രയുമശുദ്ധിഹേതുത്വത്താൽ ദോഷമെന്നും തന്നിവർത്തകമായ കൃച്ഛ്രാദി
പ്രായശ്ചിത്തം നന്നെറ്റമവിടത്തെ ചെയ്തുകൊള്ളുന്നതെന്നും ഇങ്ങിനെ വിധിനിഷേധത്തിനാൽ
ചൊല്ലിമെലിൽ അങ്ങിനെ പ്രായശ്ചിത്തം കൂടാതെ യോഗം കൊണ്ടു ഉന്നതപാപൌഘങ്ങളെങ്ങിനെ
ദഹിച്ചീടും എന്നുള്ള ശങ്കയുള്ളു ചെയ്തീടുന്നിതുമെലിൽ തങ്ങൾ തങ്ങടെ യധികാരത്തിൽ നിഷ്ഠാ ഗുണമിങ്ങ
ധികാരമില്ലാതുള്ളൊരു നിഷ്ഠയും എത്രയും ദോഷമെല്ലൊ ഗുണദോഷം രണ്ടിന്നും മുഖ്യമനല്ലൊ നി
യശ്ചവുമിതുതന്നെ ഇടയിൽ പ്രാപ്തമെന്ന്യെ ഉള്ളനിത്യവാശുദ്ധമാം കഠിനസംഗത്തിന്റെ ത്യാജകനെ

ദ്ധികൊണ്ടെടൊ ഇതുചെയ്യേണ്ടതിതുചെയ്തുകൂടാത്തതെന്നു മതുലസ്വാഭാവികമലിനപ്രവൃത്തിയുടെ സങ്കൊചത്തിന്നായ്ക്കൊണ്ടുനിവൃത്തിമാർഗ്ഗത്തെയെ തരത്തിൽ ചെയ്തീടെണ്ടതെന്നുതന്നെവെദങ്ങൾ നിയമിച്ചതുഗുണദൊഷത്തിൻവിധാനത്താൽ നിതരാംപ്രവൃത്തിമാർഗ്ഗത്തിൽതാല്പര്യമല്ല അതിനാൽ സ്വാഭാവികപ്രവൃത്തതരസംഭവാൽയതിവർജ്ജനപ്രായശ്ചിത്താദിവെണ്ടീലെന്നും മൽകഥകളിൽജാതശ്രദ്ധനായന്യങ്ങളാം മിക്കതെകർമ്മങ്ങളിൽനിർവ്വിണ്ണനുമായുമുണ്ടു കാമംദുഃഖാത്മകമെന്നറിവുമുണ്ടതാനും കാമത്തെയുപെക്ഷിപ്പാൻശക്തനായതുമില്ല അങ്ങിനെയുള്ളൊരുശ്രദ്ധാലുവായുള്ളപുമാൻ തിങ്ങുംഭക്തിയാൽസർവ്വമുണ്ടാമെന്നുറപ്പോട്ടും കാമത്തെസെവിപ്പൊനെന്നാകിലുംദുഃഖാഢ്യങ്ങളാദിതെന്നൊർത്തുമൊദമതിങ്കൽചെർത്തീടാതെ സന്തതമെന്നെതന്നെഭജിച്ചുകൊണ്ടീടെണം ഹന്തഞാനിപ്പൊൾചൊന്നഭക്തിയൊഗത്തെക്കൊണ്ടുനിത്യവുമെന്നെഭജിച്ചീടുന്നമുനീന്ദ്രന്റെഹൃസ്ഥങ്ങളായകാമമൊക്കവെനശിക്കുന്നു അഖിലാത്മാവാമെന്നെക്കണ്ടുകിട്ടിയാൽപിന്നെ അവർക്കുംഭെദിതംഹൃദയഗ്രന്ഥിയെന്നുചൊല്ലും അഹങ്കാരംപൊട്ടിത്തെറ്റിയിട്ടുംസർവ്വങ്ങളാമസംഭാവനാദികളായസംശയങ്ങളും ഛെദിച്ചുപൊമാരബ്ധഫലങ്ങളായുംപിന്നെ വെറിച്ചീടനാരബ്ധഫലങ്ങളായുംപിന്നെ ഘൊരസംസാരഹെതുഭൂതങ്ങളായുമുള്ള സാരകർമ്മങ്ങളെല്ലാംക്ഷയിച്ചുപൊയീടുന്നു അതിനാൽമദാത്മാവായുള്ളഭക്തിയുക്തനായുള്ളതുലയൊഗീന്ദ്രനുമഭക്തിയൊഗന്തന്നെ ജ്ഞാനവൈരാഗ്യങ്ങളെല്ലാംശ്രെയസ്സാധനം ജ്ഞാനവൈരാഗ്യങ്ങൾക്കന്യാപെക്ഷവെണ്ടുകയാൽ യാതൊന്നുകർമ്മങ്ങളാൽതപസ്സാൽജ്ഞാനത്താലും യാതൊന്നുവൈരാഗ്യത്താൽയാതൊന്നുയൊഗത്താലും ദാനധർമ്മങ്ങളാലുംതീർത്ഥയാത്രാവ്രതാദി നാനാവായുള്ളശ്രെയസ്സാധനങ്ങളിനാലുംലഭിച്ചീടുന്നിതതുസർവ്വംമൽഭക്തിയൊഗാൽ ലഭിച്ചീടുന്നുമമഭക്തനായാസംവിനാ സ്വർഗ്ഗവുമപവർഗ്ഗവുംവൈകുണ്ഠമെന്നാകിലും നിർഗ്ഗതമലൻപണിപ്പെട്ടുവാഞ്ഛിക്കന്നൊകിൽ ലഭിക്കുന്നിതുനിശ്ചയമായസാധുക്കളാംധീരരാ സ്ഥിതമമൈകാന്തഭക്തന്മാരായുള്ളവർ അപുനർഭവമായകൈവല്യമ്മയാദത്തമപിവാസ്വീകരിച്ചീടുകയുമില്ലയെല്ലൊ നിരപെക്ഷതതന്നെയുൽകൃഷ്ടമമഹത്തരം പരമനിശ്രെയസഫലന്തത്സാധനവും എന്നുചൊല്ലുന്നതസ്മാൽപ്രാർത്ഥനാശൂന്യനുമായെന്നല്ലാപ്രാർത്ഥനക്കാരനൊട്ടുമായുള്ളിച്ഛയാരഹിതനായുള്ളൊരുപുരുഷനു നിശ്ചയമ്മമഭക്തിഭവിച്ചീടുമെസ്സഖെ എങ്കലെകാന്തഭക്തന്മാരായസാധുക്കളാമാ ഇങ്കങ്ങളറ്റസമചിത്തന്മാരുമായുള്ളിന്നെ ബുദ്ധിക്കപരമായൊരീശനെപ്രാപിച്ചവരായൊർക്കുധർമ്മഗുണദൊഷാത്ഭവങ്ങളാംഗുണങ്ങൾ ഇല്ലെന്നതറികെന്നാലെവമാദിഷ്ടങ്ങളാം നല്ലൊരീമൽപ്രാപ്ത്യുപായങ്ങളെയാവർചിലർ അനുഷ്ഠിക്കുന്നിതവർകാലമായാതിതമാ മന്ദലംവൈകുണ്ഠാവ്യംമല്ലദംപ്രാപിയ്ക്കുന്നു യാതൊന്നുപരമമായുള്ളൊരുബ്രഹ്മമതും സാദരമറിയുന്നിതെന്നുമറികെടൊ അദ്ധ്യായമിരുപതുകഴിഞ്ഞിതിവിടത്തിലുത്തമംമെലെടവുംപറയാംകെട്ടുകൊൾകവിൻ (❀) വിംശത്യാംഗുണദൊഷവ്യവസ്ഥക്കായികൊണ്ടു സംശയന്തീർത്തുയൊഗത്രയത്തെയരുൾചെയ്തു തത്രാപിജ്ഞാനഭക്തിസിദ്ധന്മാർക്കില്ലംപൊലും ചിത്രങ്ങളായഗുണദൊഷങ്ങളില്ലയെന്നും നിവൃത്തകർമ്മനിഷ്ഠന്മാരായസാധകർക്കുനിവൃത്തെത്യമമ്പില്ലംശക്തിക്കുതക്കവണ്ണം നിത്യനൈമിത്തികങ്ങളാകിയകർമ്മങ്ങളെ ചിത്തശുദ്ധ്യർത്ഥംചെയ്തുകൊണ്ടാകിൽഗുണമെന്നും അതിനെചെയ്യായ്കയുംനിഷിദ്ധംചെയ്കയും അധികമ്മലീമസമാകയാൽദൊഷമെന്നും അതിന്റെനിവൃത്തിക്കുകൃച്ഛ്രാദിപ്രായശ്ചിത്തം നിതരാംഗുണമെന്നുംവിശുദ്ധചിത്തന്മാരാം ജ്ഞാനനിഷ്ഠരായൊർക്കുജ്ഞാനാഭ്യാസങ്ങൾതന്നെ നൂനംസിദ്ധിഹെതുവായതിനാൽഗുണമെന്നും ഭക്തിനിഷ്ഠർക്കുമെന്മെൽശ്രവണകീർത്തനാദ്യൈ ഭക്തിതാന്തന്നെഗുണംതദ്വിരുദ്ധമാംസർവ്വം ഇവർക്കുൾരണ്ടുപെർക്കുംദൊഷമെന്നതുചൊല്ലീട്ടിവിടെമെലിരുപത്തൊന്നാമദ്ധ്യായത്തിൽ മുന്നിൽചൊന്നൊരിൽ വച്ചിട്ടെവർസിദ്ധന്മാരുമല്ലെന്നല്ലസാധകരുമല്ലഹൊവൃഥാവിലെ കാമ്യകർമ്മപ്രധാനന്മാരാകുമവരുടെ കാമ്യങ്ങളായസർവ്വഗുണദൊഷങ്ങളെയും വിസ്തരിയ്ക്കുന്നിതിന്നാദിയിൽബഹിർമ്മുഖ ചിത്തരാരവർകളെനിന്ദിച്ചീടുന്നിതെററം കെൾക്കെടൊക്രിയാഭക്തിജ്ഞാനാത്മകങ്ങളായ യൊഗ്യങ്ങളാംമൽകൃതമാർഗ്ഗങ്ങളുപെക്ഷിച്ചു ക്ഷുദ്രങ്ങളായുള്ളഭൊഗങ്ങളെനിരന്തരം എത്രയുംചപലങ്ങളായുള്ളൊരുപ്രാണങ്ങളാൽ സെവിച്ചീടുന്നിതവർനാനായൊനികൾതൊറും കെവലംജനിച്ചുഴന്നീടുന്നിതറികെടൊ അക്കർമ്മങ്ങളാൽഗുണദൊഷഭാക്കുകൾചിലർ മികച്ചതിലവരെവമല്ലെന്നുമിവൈലക്ഷണ്യം കെ

# ഭാഗവതം

## ദ്വാദശസ്കന്ധം ൧-ാം അദ്ധ്യായം

ഹരിഃ ശ്രീ ഗണപതയെ നമഃ അവിഘ്നമസ്തു ശ്രീ ഗുരുഭ്യോ നമഃ

പച്ചിളിപ്പൈങ്കിടാവെ നിങ്കളുവാണികെട്ട എങ്കരളിങ്കൽ ജാതം കിങ്കഥയാമി സുഖം പങ്കജാതങ്കപഥമാം പങ്കജാക്ഷൻ ചരിത്രം സങ്കടം പ്രാപഞ്ചികമെങ്കൽ സംഘടിക്കാതാൻ വങ്കനിവോണ്ടു പറഞ്ഞീടേടോ മടിയാതെ വങ്കലിമലാപഹം ദ്വാദശസ്കന്ധമെല്ലാം ഗിരമിങ്ങിനെ ശുകതരുണിമണി കേട്ടു സരസം വന്ദ്യന്മാരെക്കരുതിയുരചെയ്തു നൈമിശാരണ്യപുണ്യദേശവാസികളായ മാമുനിമാരോടുരചെയ്യുന്നു സൂതന്താനും ആശ്രയങ്ങളോട്ടിട്ടുള്ള ദ്വാദശസ്കന്ധത്തിങ്കൽ ആശ്രയമെന്നാൽ സകലത്തിനുമധിഷ്ഠാനം എന്നല്ല സൎവ്വം ലയിച്ച വധിയായുള്ളതാം എന്നതി ദ്വാദശത്തിൽ പതിമൂന്നദ്ധ്യായത്താൽ പറയുന്നിതുമതിലാറു ശ്രീശുകമുനി നരപാലകൻ പരീക്ഷിത്തിനു ചൊന്നതെല്ലാം ശേഷം ശൌനകാദികളോടു സൂതൻ ചൊന്നതാം തോഷമോടെന്നാലതിൽ പ്രഥമാദ്ധ്യായത്തിങ്കൽ പൂരുവംശത്തിൽ വസുവിൻ പുത്രൻ ബൃഹദ്രഥൻ വിദ്വാനവൻ പുത്രനായതു ജരാസന്ധൻ തൽപുത്രൻ സഹദേവനവന്റെ വംശത്തിങ്കലുള്ളവന്മാരായിട്ടും ഭാവിരാജാക്കന്മാരെ സാരനാം രിപുഞ്ജയനോളവുമിരുപതു പേരെയും നവമസ്കന്ധത്തിങ്കൽ ചൊല്ലിമുന്നം അപ്പുരഞ്ജയങ്കൽനിന്നപ്പുറമുള്ള വംശം ക്ഷിപ്രം സങ്കരദോഷയുക്തരെന്നോതീടുന്നു ശ്രീപരീക്ഷിത്താം നൃപൻ ശ്രീശുകമുനിയോടു ശ്രീപതി യദുകുലഭൂഷണൻ ശ്രീവൈകുണ്ഠം പ്രാപിച്ച ശേഷം ഭൂമാവാരുടെ വംശമുണ്ടായ് ഭൂപരായിത്തമ ഭവാനതും ചൊല്ലുകെന്നുമമ എന്നുണർത്തിച്ചനേരം ശ്രീശുകനതും ചെയ്തു മന്നവമാഗധരാം ഭാവിമന്നവന്മാരെ അപ്പുരഞ്ജയനോളം ചൊല്ലിയെന്നല്ലോ മുന്നെ തൽപുരഞ്ജയന്റെ മന്ത്രിയാം ശുനകാഖ്യൻ സ്വാമിയാം പുരഞ്ജയൻ തന്നെനിഗ്രഹം ചെയ്തു ഭൂമിക്കീശനായവൻ പുത്രനാം പ്രദ്യോതനെ വാഴിക്കുമവന്റെ തനയൻ പാലകാഖ്യൻ ഊഴിക്കീശനാമവൻ പുത്രനായുണ്ടാമ്പുനഃ ചൊല്ലേഴും വിശാഖയൂപനവന്റെ പുത്രൻ നല്ലോരു ജനകനാം തൽസുതൻ നന്ദിവർദ്ധൻ പഞ്ചപ്രദ്യോതന്മാരാമിവരറിഞ്ഞാലും ചെഞ്ചമെ നൂററിമുപ്പത്തെട്ടു വത്സരകാലം പാരിതു ഭുജിച്ചീടുന്നതുതൻ ശിശുനാഭൻ വീരനാമവന്റെ നന്ദനൻ കാകപക്ഷൻ തത്സുതൻ ക്ഷേമധന്വാ ക്ഷേത്രധർമ്മജനെല്ലോ തത്സുതൻ തത്സുതനാകുന്നതു വിധിസാരൻ തത്സുതൻ ജാതശത്രു തത്സുതൻ ദർഭകനും തത്സുതനജയനും തത്സുതനാകുന്നതു നന്ദിവർദ്ധനനവൻ നന്ദനൻ മഹാനന്ദി എന്നിവർ പത്തും ശൈശുനാഭന്മാരെന്നോർത്തു മുന്നൂററിയറുപതു വത്സരം കാലമിവർ മന്നവരായി ഭൂമിപാലിക്കും കലിയുഗങ്കൽ അമ്മഹാനന്ദിസുതൻ ശൂദ്രസ്ത്രീഗർഭോത്ഭവൻ അമ്മഹാപത്മസംഖ്യാസൈന്യപതി ബലിക്ഷത്രത്തിൻ വിനാശകൃത്തായതു നന്ദനെല്ലോ എത്രയും പ്രസിദ്ധനായും വന്നതറിഞ്ഞാലും അവങ്കൽനിന്നങ്ങോട്ടു ശൂദ്രപ്രായന്മാരായധർമ്മിഷ്ഠന്മാരായും ഭവിക്കും രാജാക്കന്മാർ അമ്മഹാപത്മനല്ലോ ഖലിതശാസനനായി ചെമ്മെയന്നന്ദൻ രണ്ടാം ഭാൎഗ്ഗവനെന്നപോലെ ഏകച്ഛത്രയാം ഭൂമി തന്നെയും ശാസിച്ചീടും സാകൂതമവന്നെട്ടു പുത്രന്മാരുണ്ടായിട്ടും നന്ദനും സുമാലിമുമ്പായുള്ള പുത്രന്മാരും മന്നിടം നൂറുവർഷം വഴിയെ ഭുജിച്ചീടും വിശ്വസ്തന്മാരായുള്ള നവനന്ദന്മാരെയും വിശ്രുതചാണക്യനന്മൂലനാശവും ചെയ്യും പിന്നെ മൌൎയ്യന്മാർ ഭൂമിപാലകന്മാരാം കലൌ എന്നതിൽ മുന്നെവനാം ചന്ദ്രഗുപ്തനെ ദ്വിജൻ രാജ്യത്തിന്നഭിഷേകം ചെയ്യീടും തത്സുതനാം പ്രാജ്ഞനാം വാരിസാരൻ തത്സ്യാശോകവർദ്ധനൻ

തത്സുതൻ സുയശസ്സ് തത്സുതൻ സംയതനും തത്സുതൻ ശാലിശൂകൻ തത്സുതൻ സോമശർമ്മാ തൽപുത്രൻ ശ
തധന്വാ തൽപുത്രൻ ബൃഹദ്രഥൻ. മല്ലാട്ടു ചൊന്ന ചന്ദ്രഗുപ്തന്റെ സഹജന്മാം സാരനാദശരഥനെന്നി
വർ പത്തു മൌര്യർ പാരിടം നൂറ്റിമുപ്പത്തെഴു വത്സരം കാലം ധീരന്മാർ പാലിക്കുമെന്നറിക കുരൂദ്വഹ
ഇച്ചൊന്ന ബൃഹദ്രഥന്തന്നുടെ സെനാപതി നിശ്ശങ്കം ശുംഗനെന്നുപെരുള്ള പൌഷ്യമിത്രൻ സ്വാമി
യാം ബൃഹദ്രഥന്തന്നെയും കൊലചെയ്തു ഭൂമിക്കീശനായ്ഭവിച്ചീടുമെന്നറിഞ്ഞാലും തത്സുതനഗ്നിമിത്രൻ
തത്സുതൻ സുജ്യെഷ്ഠനും തത്സുതൻ വസുമിത്രൻ തത്സുതൻ ഭദ്രകനും തത്സുതൻ കളിന്ദനും തത്സുതൻ ഘൊ
ഷന്താനും തത്സുതൻ വജ്രമിത്രൻ തത്സുതൻ ഭാഗവതൻ തൽപുത്രൻ ദെവഭൂതി ശുംഗന്മാരിവർ പത്തും ഇ
പ്പാരിൽ നൂറ്റാണ്ടിലുമധികം പാലിച്ചീടും അപ്പുറമല്ലഹൊ കണ്വന്മാരായ കണ്വായനന്മാർക്ക ങ്ങിഭൂമിയടങ്ങീടുമ
പ്പൊൾ ചൊന്നിതെല്ലാം ശുംഗനാം ദെവഭൂതി പരസ്ത്രീകാമതന്റെ തുംഗനാം മന്ത്രി കണ്വനെന്നുള്ള വസു
ദെവൻ തന്നുടെ സ്വാമിയാമദ്ദെവഭൂതയെക്കൊന്നു മന്നടത്തനിക്കധീനമാക്കിക്കൊള്ളും തത്സുത
ൻ ഭൂമിത്രനന്തത്സുതൻ നാരായണൻ തത്സുതൻ സുശർമ്മാവെന്നറികനരപതെ ഇന്നിവർ നാല്വർ കണ്വാ
യനന്മാരവർകളൊ മന്നിടം മുന്നൂറ്റിനാല്പത്തഞ്ചു സംവത്സരം പരിപാലിക്കുമതിൽ സുശർമ്മാവിന്റെ
ഭൃത്യൻ ബലിയെന്നുള്ളൊരാന്ധ്രജാതിയനായശൂദ്രൻ ഹനിക്കും സുശർമ്മാവെ ക്രൂരനായൊരുനാൾ ഭൂമി
ഭരിക്കും പിൻ തൽഭ്രാതാ കൃഷ്ണനായ്ത്തും രാജ്യം തൽകൃഷ്ണപുത്രനായിട്ടുണ്ടാം ശ്രീശാതകർണ്ണൻ ചൊൽക്കൊ
ണ്ടൊരവനുടെ തനയൻ പൌർണ്ണമാസൻ തത്സുതൻ ലംബൊദരൻ തത്സുതൻ ശിബിലകൻ തത്സുത
ന്മെഘസ്വാദി തത്സുതൻ ദണ്ഡമാനൻ തത്സുതനരിഷ്ടകർമ്മാവുമാം ഹാലെയനാ ന്തത്സുതൻ തത്സുതനാകു
ന്നതുതിലകനും തത്സുതൻ പുരീഷഭീരു സെതുനൃപശിഖാമണി തത്സുതൻ സുനന്ദനൻ തത്സുതൻ ചകൊരനും
തത്സുതൻ ശിവസ്വാതി തത്സുതൻ ഗൊമതിയും തത്സുതൻ പുരീമാനും തത്സുതൻ വീരനെന്നൊരാൻ തത്സുത
ൻ വെദനെന്നും തത്സുതൻ ശിവനെല്ലൊ തത്സുതൻ സ്കന്ദൻ പിന്നെ തത്സുതൻ യജ്ഞശീലൻ തത്സുത
ൻ സിതൻ പിന്നെ തത്സുതനസിതനും തത്സുതൻ ശ്രുതൻ പിന്നെ തത്സുതൻ സ്കന്ദനെന്നൊരാൻ തത്സുത
ൻ യജ്ഞശത്രു തത്സുതൻ വിജയനും തത്സുതൻ ചന്ദ്രബീജൻ തത്സുതൻ സുലൊമധി മുപ്പതിച്ചൊന്ന
നൃപർ നാനൂറ്റമ്പത്താറാണ്ടുമിപ്പാരിടത്തിന്നധിപതിമാരായ്വന്നീടും ആഭീരന്മാർകളെഴുനൃപന്മാർ ഗ
ർദ്ദഭികൾ ആയവണ്ണമെ പത്തുനൃപന്മാർ പതിനാറു കങ്കന്മാരെന്നു ഭൂപർ ഭവിക്കുമെല്ലൊ രാജൻ തങ്കൾ
വംശാലങ്കാരകെളതിലൊ ലുപന്മാർ പിന്നെ ഭാവ്യന്മാരെട്ടു യവനന്മാരുംകുത്ര നന്ദനപത ന്നാലു ബെബ്ബ
രന്മാരന്തഥാ മുരുണ്ഡർ പതിമൂന്നും മൌനന്മാർ പതിനൊന്നാം പരിചിലവരിൽ മൌനന്മാരെന്നിയെമ
റ്റു അറുപത്തെട്ടു നൃപരായിരത്തൊതൊന്നൂറി ലൊരു വത്സരം നിക്കിലെശെഷം കാലം വാണീടും മൌനന്മാർ
പതിനൊന്നു രാജാക്കൾ മുന്നൂറാണ്ടു മെദിനീപാലനം ചെയ്തീടുമെ കലിയിങ്കൽ പിന്നെയക്കിലിക്കി
ലാപുരിയിൽ ജാതരായ മന്നവർ ഭൂതനന്ദൻ പിന്നെത്തു യവംഗരൻ ശിശുനന്ദിയും തൽഭ്രാതാവായ യശൊ
നന്ദീ ശിതബുദ്ധിയാം പ്രവീരകനുമെന്നൊർകൂടി ഇവർ നൂറ്റാറു വഷം ഭൂമിശരായിവാഴും അവർപുത്രന്മാ
ർ പതിമൂന്നു പെർ ബാഹ്ലീകന്മാർ പിന്നെ പുഷ്യമിത്രനെന്നുള്ളൊരു രാജന്യനും ധന്യൻ തൽപുത്രനായ ദുർമ്മി
ത്രനെന്നുള്ളൊരു നൃപരിവരാന്ധ്രകൊസലവൈഡൂര്യ്യ നൈഷധഭൂപതികളായ്ഭവിക്കുമെകകാലെ മു
ന്നാചൊന്നൊരു മഗധാന്വയത്തിങ്കൽ തന്നെ പിന്നെയുമുണ്ടാം പുരഞ്ജയനെന്നൊരു നൃപൻ വർണ്ണ
ങ്ങൾ മാറ്റ യദുപുളിന്ദമദ്രകങ്ങ ളെന്നാക്കീടുമെയവൻ ക്ഷത്രമെന്നതുപൊക്കി തുംഗമാം പത്മാവതീ
പുരിയിൽ വാണുകൊണ്ടു ഗംഗാദ്വാരം മുതൽക്കന്നൽ പ്രയാഗയൊളവും ഭൂപതിയായി ഭൂമിപരിപാല
നം ചെയ്യും ആഭീരശൂദ്രാവന്ത്യസൌരാഷ്ട്രാർബ്ബുദ ചാരു മാളവാദികളായ ദെശവർത്തികളായ ഭൂപർമെ
ദൂരർ ശൂദ്രപ്രായരായ്ഭവിച്ചീടും അന്തണരുപനയനാദി ശൂന്യരായീടും സിന്ധുവിന്തടത്തെയും കാഞ്ചിയു
ഞ്ചന്ദ്രഭാഗാം കാശ്മീരമണ്ഡലവും ശൂദ്രാന്ത്യമ്ലെച്ഛാദികൾ ആശു ഹൊ പാലിച്ചീടും വെദൊക്താചാരം
വിനാ എകകാലത്തിൽ തന്നെമ്ലെച്ഛപ്രായരാമിവർ സാകൂതമധിപതിമാരായിഭവിച്ചീടും അധർമ്മാ
സത്യങ്ങൾക്കിരിപ്പെടമായുള്ളൊർ അതിപാപികളല്പപ്രദന്മാർ ഗൊബ്രാഹ്മണ സ്ത്രീബാലഘ്നന്മാ
ർ പരധനദാരാശയുള്ളൊർ ഭൂപതൈബഹുഹർഷശൊകാദിസംയുക്തന്മാർ അല്പസത്വന്മാരല്പായുസ്സുക
ൾ നരപതെ അത്ഭുതശ്രുതിസ്മൃത്യാദികളിൽ പറഞ്ഞുള്ള സൽക്രിയാരഹിതന്മാർ രാജസതാമസത്താലെ
ത്രയ്യമാവൃതന്മാർ നൃപരൂപരാം മ്ലെച്ഛർ എത്രയും പലതാലും പീഡിക്കും പ്രജകളെ ഇത്രദുർമ്മതികളായുള്ളൊ

ത്തരാജാക്കളാം ഇവർനാഥന്മാരായിട്ടുള്ളൊരു പ്രജകളും അവരെപ്പൊലെ ശീലാചാരവാദികളാമെ ത
മ്മിൽതമ്മിലും നൃപന്മാരാലും പീഡിതരായി ചെമ്മെയപ്രജകളും ക്ഷയത്തെപ്രാപിച്ചീടും അദ്ധ്യാ
യമൊന്നിവിടെ കഴിഞ്ഞിതറിഞ്ഞാലും മുത്തമം മെലെടവും പറയാം കെട്ടുകൊൾക (ശ്ലൊ) തദനന്തരമനുദിന
വും ധൎമ്മം സത്യം ക്ഷമയും ദയാ ശൌചമായുസ്സും ബലം സ്മൃതി ഇവകൾ കാലംകൊണ്ടെ കലിയാൽ നശിച്ചീ
ടും നൃവരതിലകമെ കെട്ടാലുമിനിയുന്നി കലികാലത്തു വിത്തം തന്നെ മാനുഷന്മാൎക്കു കുലവുമാചാരവും
ഗുണവുമെന്നാസ്ഥിതം ധൎമ്മന്യായവ്യവസായകാരണം ബലം തന്നെ ചെമ്മെ സ്ത്രീപുരുഷൎക്കു രുചിയെ
ഹെതുവാകും അല്ലാതെ കുലഗൊത്രാദികളല്ലറിഞ്ഞാലും നല്ലൊരു ക്രയവിക്രയാദിയിൽ സ്ത്രീയായാലും പുരു
ഷനെന്നാകിലും കൌശലമുള്ളോർ ചെയ്യും കൎത്താൎക്കുലാചാരംപൊലെയാവതെന്നൊന്നും വിപ്രത്വ
ത്തിനു ഹെതുപൂണനൂൽമാത്രമെയാം അപ്പൊലെ ദണ്ഡാജിനാദ്യങ്ങളാലാശ്രമത്തെ അല്ലാതെയാചാര
വൈശിഷ്ട്യത്താലല്ലപ്പൊൾ തന്നെ നല്ലൊരാശ്രമാൽ മറ്റൊരാശ്രമെ പൊകുന്നതും കയ്യൂഴകൊണ്ടത്രെ
വാം സത്യന്യായദൌൎബ്ബല്യം മികത്തുമെറ പറയുന്നതു പാണ്ഡിത്യമാം സമ്പന്നനല്ലെങ്കിലൊ നല്ലവനാ
യിവരാം സമ്പന്നനെന്നാകിലൊ നല്ലവനെന്നായിടും സ്വീകരിപ്പതു തന്നെ പ്രാധാന്യം വെളിയിങ്കൽ
സ്നാനമാത്രമെയലങ്കാരമെന്നായിതിരും സൌന്ദൎയ്യമുണ്ടാകെന്നതെന്നൊൎത്തു കെശങ്ങളെ സാദരം നീട്ടി
ക്കൊണ്ടു നടക്കമെന്നറിക ശുദ്ധിക്കുള്ളൊരു കൎമ്മമൊന്നുമെ ചെയ്കയില്ല ശുദ്ധിദൂരത്തുള്ളൊരു തീൎത്ഥന്താലെ
ന്നായ്വരും ഉദരപൂരണമെ പുരുഷാൎത്ഥമെന്നാകും ബലധാൎഷ്ട്യമെ സത്യതയുമെന്നായിതീരും കുഡുംബം
ഭരിപ്പതെ പടുതയെന്നായ്വരും കൊടുത്താം യശസ്സിനായ്ക്കൊണ്ടത്രെ ധൎമ്മങ്ങളും ഇങ്ങിനെ ദുഷ്ടരായി
ട്ടുള്ളൊരു പ്രജകളാലെങ്ങുമെ പൂൎണ്ണമായി വന്നീടും മഹീതലം വിപ്രക്ഷത്രിയവൈശ്യശൂദ്രരിൽ ബ
ലിയായ്യൊൻ ഇപ്പാരിടത്തിന്നധിപതിമാരായും വരും ലുബ്ധരാന്നിൎഘൃണരായ്തസ്കരധൎമ്മികളാം നൃ
പ്പരാം നൃപന്മാരാൽ ദാരവിത്താദിയെല്ലാം പിടിച്ചുപറിക്കപ്പെട്ടുള്ളൊരു പ്രജകളും താടുക്കറ്റൊരൊ
ഗിരികാനനങ്ങളിൽ പുക്കും ശാകമൂലങ്ങൾ ഫലമാമിഷം ക്ഷൌദ്രം ബീജ മാകലമൊടും ഭുജിച്ചീടുമെപു
ഷ്പങ്ങളും മഴയില്ലാഞ്ഞും ദുൎഭിക്ഷത്താലും നശിച്ചീടും ഉഴലും ജ്വരം കൊണ്ടു പീഡിതരായിട്ടെറ്റം ശീതവാ
താതപപ്രാവൃഡ്ഹിമങ്ങളാലും പ്രജകൾമെദുരക്ഷുത്തൃൾവ്യാധി കൊണ്ടും ചിന്തയെക്കൊണ്ടും വളരെ തപിച്ചീ
ടും മുപ്പതുമിരുപതും വരിഷം പരമായുസ്സായിടും കലൌനൂണാം കലിദൊഷത്താൽ ക്ഷയിച്ചീടുമെ ദെഹ
ങ്ങളും വലുതാം വൎണ്ണാശ്രമധൎമ്മവും നശിച്ചീടും ദൊഷം നീക്കുന്ന വെദമാൎഗ്ഗവും നശിച്ചീടും പാഷ
ണ്ഡപ്രചുരമായ്ഭവിക്കും ധൎമ്മങ്ങളും തസ്കരപ്രായന്മാരായ്ഭവിക്കും രാജാക്കളും തസ്കരിക്കയുമസത്യം
വൃഥാഹിംസാദ്യൊരൊ വൃത്തിമാന്മാരായിടും മനുജന്മാരെല്ലാം എത്രയും ശൂദ്രപ്രായമായിടും വൎണ്ണങ്ങ
ളും ആടുകൾ പൊലെയാകും മാടുകളെല്ലാം മെലിൽ വീടുകൾ പൊലെയാകിക്കൊള്ളുമാശ്രമങ്ങളും സ്യാ
ലപ്രായന്മാരായിഭവിക്കും ബന്ധുക്കളും ചാലെയൊഷധികളുമണുപ്രായങ്ങളാകും വൃക്ഷങ്ങളെല്ലാം
ശമീവൃക്ഷപ്രായങ്ങളാകും വിദ്യുത്ബാഹുല്യമായിഭവിക്കും മെഘങ്ങളും ധൎമ്മാദിശൂന്യമായിഭവിക്കും
ഗൃഹങ്ങളും ചെമ്മെ ഇങ്ങിനെ ഗതപ്രായമാം കലിയിങ്കൽ ഖരധൎമ്മികളായിഭവിക്കും ജനമപ്പൊൾ
ഹരിയാം ഭഗവാനും ധൎമ്മരക്ഷാൎത്ഥമായും സജ്ജനങ്ങൾക്കു മുക്തിനൽകുവാനായി കൊണ്ടു ദുൎജ്ജനവധ
ത്തിനും ശംബളഗ്രാമത്തിങ്കൽ മുഖ്യനാം വിഷ്ണുയശസ്സെന്നുള്ള ബ്രാഹ്മണന്റെ വിഖ്യാതഭവനത്തി
ൽ കല്ക്കിയായ്ഭവിച്ചീടും അമരദത്തമതിജവമാമശ്വമെറി അസിയാൽ ദുഷ്ടഹനനത്തിൽ തല്പരനായി
അണിമാദ്യൈശ്വൎയ്യസത്യാദിസഹിതനായി അവനാവപ്രതിമദ്യുതിയായ് സഞ്ചരിച്ചു രാജവെ
ഷത്താൽ ഗൂഢന്മാരായ ദസ്യുക്കളെ രാജരാജാദിവന്ദ്യൻ കൊടിശൊഹനിച്ചീടും ദുഷ്ടരൊക്കയുമൊടുങ്ങീ
ടിനൊരനന്തരം ശിഷ്ടരാം പ്രജകടെമാനസങ്ങളുമെല്ലാം ഭഗവന്മൂൎത്ത്യംഗരാഗാതിപുണ്യമാം ഗന്ധ
പവമാനസ്പൎശത്താൽ നിൎമ്മലമായ്ഭവിക്കും സത്വമൂൎത്തിയായുള്ള ഭഗവാൻ വാസുദെവൻ ഹൃസ്ഥനാകു
മ്പൊൾ പ്രജാസൎഗ്ഗം സ്ഥൂലമായിടും എപ്പൊൾ ധൎമ്മാധിപതി ശ്രീഹരിഭഗവാൻ താൻ ക്ഷിപ്രം കല്ക്കിയാ
യവതീൎണ്ണനായ്ഭവിക്കുന്നു അപ്പൊഴെ കൃതയുഗം ഭവിച്ചീടുമെന്നുപതൽപുനഃ പ്രജാസൂതിസാത്വികിയാ
യും വരും പുഷ്യനക്ഷത്രെ സൂൎയ്യചന്ദ്രവ്യാഴന്മാരെപ്പൊൾ പുക്കുന്നിതെകകാലത്തിങ്കലെന്നാകിലപ്പൊൾ വ
ന്നീടും കൃതയുഗമെന്നതുധരിച്ചാലും ഇന്ദുസൂൎയ്യന്മാരുടെ വംശജഭൂപാലരെ കഴിഞ്ഞൊരെയുമിപ്പൊളുള്ളൊ
രുകളെയും മെലി ലുളരാകുന്നൊരെയും സംക്ഷെപിച്ചുരചെയ്തെൻ നിന്നുടെ ജന്മം മുതൽ നന്ദാന്തം ശ

ന്നിക്കുമ്പോൾ മന്നവരണ്ടുകുറച്ചായിരത്തഞ്ഞൂറാണ്ടായി സപ്തർഷിമാരിൽ മുമ്പിലുദിപ്പോർ പുലഹനും ചൊൽപ്പൊങ്ങും ക്രതുവിവർതമ്മുടെമദ്ധ്യത്തിങ്കൽ തത്സമംദക്ഷിണേതസ്സമദേശാവസ്ഥിതം അശ്വിന്യാദികൾക്കന്ന്യം നക്ഷത്രം കാണാമെല്ലോ അന്നക്ഷത്രത്തോടുയുക്തന്മാരായ സപ്തർഷികൾ മാനവനൂറു വർഷം സ്ഥിതിചെയ്യുന്നവരെല്ലോ അമ്മഹർഷിമാരിപ്പോൾ നിന്നിടെകാലത്തിങ്കൽ അമ്മഘാനക്ഷത്രാനുസാരികളെന്നറിക അമ്മഹർഷിമാർ മഘാശ്രിതന്മാരായിട്ടമ്പോൾ അമ്മഹാവിഷ്ണുവിന്റെ കൃഷ്ണാഖ്യമായ ദേഹം വൈകുണ്ഠം പ്രാപിച്ചതപ്പോൾ തന്നെ കലിതാനും ലോകത്തിൽ പ്രവേശിച്ചിതത്ര നാൽപാപത്തിങ്കൽ രമിച്ചീടുന്ന ചിത്തമെപ്പോൾ ശ്രീശൻ ഭൂമിയെ കമലപാദങ്ങളാൽ സ്പൃശിച്ചീടുന്നിതപ്പോൾ ഭൂമിയെയാക്രമിപ്പാൻ കലിശക്തനായ്വരാ ആമഹർഷികളെപ്പോൾ മകത്തിൽ ചരിക്കുന്നിതായിരത്തിരുനൂറുദിവ്യാബ്ദാത്മകൻ കലി അപ്പോഴെ പ്രവൃത്തനായി തുടങ്ങി മഹർഷിമാർ എപ്പോഴെ മകത്തിൽനിന്നു പൂർവ്വാഷാഢയിലാകും അപ്പോഴെ തുടങ്ങി നന്ദൻ മുതൽക്കീക്കലിയും വൃദ്ധിയെ ഗമിച്ചീടുമെന്നതു ധരിച്ചാലും യാതൊരു പകൽ കൃഷ്ണൻ വൈകുണ്ഠം പ്രാപിച്ചിതു സാദരമപ്പകലെ കലിയും വന്നു ചെന്നു ഇങ്ങിനെ പറയുന്നു പഴമയറിയുന്നോർ അങ്ങിനെ സഹസ്രവുമിരുനൂറാണ്ടുമായാൽ പിന്നെയും കൃതയുഗം ഭവിച്ചീടുമെയപ്പോൾ നന്നായി മനസ്സുമാത്മപ്രകാശകമാകും ഇങ്ങിനെ മനുവംശമുച്ചനീചാവസ്ഥകളെങ്ങിനെ പ്രാപിച്ചിതെന്നാകിലങ്ങിനെതന്നെ വിപ്രവിട്ശൂദ്രവംശം യുഗംതോറുമെന്നറി ഇപ്പുരാണത്തിൽ ചൊന്നോരിമ്മഹാത്മാക്കളുടെ കീർത്തിമാത്രമെശേഷിച്ചിട്ടുള്ളു ഭൂതലത്തിൽ ഓർത്താലുമവ നാശംചെയ്തവശേഷിച്ചില്ല ഇന്ദുവംശത്തിങ്കൽ ശന്തനുവിന്റെ ഭ്രാതാ മന്നവൻ ദേവാപിയുമിക്ഷ്വാകുവംശത്തിങ്കൽ മന്നവൻ മരുതാനും യോഗത്തിൻ ബലത്തിനാൽ മന്നവ കലാപമാം ഗ്രാമത്തിൽ വസിക്കുന്നു കലികാലാന്തത്തിങ്കലവരിങ്ങോട്ടുപോന്നു കലിനാശനൻ വാസുദേവനതന്നാജ്ഞയാലെ വർണ്ണാശ്രമാചാരാദിധർമ്മങ്ങൾ മുന്നെപ്പോലെ നിർണ്ണയിച്ചവർ നടത്തീടുമെന്നറിഞ്ഞാലും കൃതത്രേതദ്വാപരകലിയാമീ ചതുര്യുഗം ഇത്ഥം ക്രമത്തിനാലുളവാം പ്രാണികളിൽ വിഭുവാം നാരായണൻ വർത്തിച്ചീടുന്നു രാജ നിവരെ വരുംതൊനിച്ചൊല്ലിയ രാജാക്കന്മാർ മറ്റും ഭൂപാലന്മാരും മമതാമി ഭൂമിയിൽ മുറ്റുമെചെയ്തന്തെ ഭൂമിം വിട്ടുനിര്യാണമായാർ രാജന്മാരാകിലും ക്രിമിവിൾഭസ്മനാമാക്കളാം രാജന്നെതദർത്ഥമായുള്ളതു ദ്രോഹം ചെയ്യുന്നോർ എന്തൊരുസ്വാർത്ഥമറിയുന്നിതെന്നറിവീല കിന്തു ഭൂതദ്രോഹത്താൽ നരകം പ്രാപിക്കുന്നു മൽപൂർവ്വന്മാരാം പുത്രന്മാരാൽ ഭരിച്ചുള്ളോരീ ഭൂമി ഞാനുമിപ്പോൾ ഭരിച്ചീടുന്നു നൂനം അഖണ്ഡയായി ഭൂമിമൽപുത്രപൌത്രന്മാരും നിഖിലമശേഷവും ഭുജിക്കുമെന്നോർക്കുന്നു പാഞ്ചഭൌതികം കായമാത്മാവെന്നോർത്തു മൂഢർ വാഞ്ഛയിമ്മഹീതലത്തിങ്കലും ചെയ്തുകൊണ്ടൊടുക്കത്തിതുമിതും വിട്ടു ഭയഭ്രഷ്ടരായി തിടുക്കന്നിവർ മൃത്യുതന്നെയും പ്രാപിക്കുന്നു യാതൊരു യാതൊരു ഭൂപാലന്മാരെന്റെ രാജൻ സാദരം പ്രഭാവത്താൽ ഭൂമിയെ ഭുജിക്കുന്നു കാലവൈഭവത്തിനാലിവരെങ്ങെല്ലാവരും ചാലവെ കഥാമാത്രശേഷരായ്ഭവിക്കുന്നു അദ്ധ്യായം രണ്ടിവിടെ കഴിഞ്ഞിതറിഞ്ഞാലും ഉത്തമൻ ശ്രീശുകരുമിത്ഥം ഭൂപനോടു ചെ. (ക്ഷ) ഭൂദേവി നിജജയത്തിങ്കലുദ്യുക്തന്മാരാം ഭൂപാലന്മാരെക്കണ്ടു ഹസിച്ചീടുന്നു പാരം മൃത്യുവിൻ ക്രീഡാമൃഗന്മാരായ നരേന്ദ്രന്മാരെത്രയുഞ്ചിത്രമെന്നെജ്ജയിപ്പാനിച്ഛിക്കുന്നു മിക്കതും വിദ്വാന്മാരെന്നാകിലും രാജാക്കന്മാർക്കിക്കാമം വ്യർത്ഥന്തന്നെ യാതൊരു കാമത്തിനാൽ നീർപ്പോളപോലെയുള്ള ദേഹത്തിൽ യാതൊരിവർ പാരമ്പോടെ ദൃഢമായ വിശ്വാസം പൂണ്ടോരെല്ലോ ഇന്ദ്രിയജയമില്ലാതുള്ളോരു രാജാവിന്നു ഇല്ല രാജ്യപ്രാപ്തിയെന്നതിനാലതുകളെ ജയിച്ചു പിന്നെന്നൃപസചിവാദികളെയും ജയിച്ചു സർവ്വരെയും നാലാഴിചൂഴുന്നൊരു ഭൂമിയെ സർവ്വം ജയിക്കേണമെന്നൊരൊരു കാമുകർ നൃപരാശാബദ്ധചിത്തന്മാരായി അന്തികെ വസിക്കുന്നൊരന്തകനെ കാണ്മീല അസ്വന്മാർ ദ്വീ...തരങ്ങളെയുമടക്കുന്നു ഇന്ദ്രിയങ്ങളെ ജ്ജയിച്ചഖിലരാജ്യത്തെയും തന്നുടെ വശത്താക്കിക്കൊണ്ടെ...ന്തൊരു ഫലം ലഭിച്ചീടുന്നു ജയിച്ചിന്ദ്രിയങ്ങളെയെല്ലാം ലഭിച്ചീടേണം മുക്തിയതെല്ലോ അതിൻഫലം മനുക്കൾതൽപുത്രരുംകൂടമാമുപേക്ഷിച്ചു വിനെക്കു പാത്രരായിവന്നതുപോലെ പോയാർ അങ്ങിനെയുള്ളോരെന്നെ തങ്ങളിൽ യുദ്ധം ചെയ്തിട്ടങ്ങിവർ മൂഢർ വശത്താക്കുവാനിച്ഛിക്കുന്നു എന്നെവെണ്ടീട്ടു മമതാബദ്ധചിത്തർ മൂഢർ തന്നുടെ പിതൃപുത്രഭ്രാതാക്കളോടു കഷ്ടം യുദ്ധം ചെയ്യുന്നു രാജ്യമൂലമായിനിക്കുള്ളതിദ്ധരണീ മൂഢ നിനക്കുള്ളതല്ലെന്നു വാദിച്ചു മൂഢർമിഥസ്സ്പർദ്ധിച്ചു ഹ

നിൽക്കുന്നു മെദിനീശന്മാരെന്നെവെണ്ടി പ്രെതരാകുന്നു പൃഥുവും പുരൂരവാഗാധിയും ഭരതനും മതിമാ
ൻനഹുഷനുമജന്മാന്ധാതാവും സഗരൻരാമൻ ധുന്ധുഹാരഘുഖട്വാംഗനും സുദ്യുമ്നൻതൃണബിന്ദു
ശര്യാതിയയാതിയും ശന്തനുകുവലയാശ്വൻ ഗയൻഭഗീരഥൻ ബന്ധുരൻകകുൽസ്ഥനുംനൈഷധനൃ
ഗന്താനും ഹിരണ്യകശിപുവുംവൃത്രനുംലൊകങ്ങളെ തരസാരൊദിപ്പിച്ചുള്ളൊരുരാവണന്താനും നമു
ചിശംബരനുംഭൌമനുംഹിരണ്യാക്ഷൻ തുമുലന്താരകനുംമററുദൈത്യേന്ദ്രർനൃപർ എല്ലാരുമെല്ലാമറി
യുന്നവരെല്ലാംക്രൂരർ എല്ലാവരെയുംജയിച്ചുള്ളവരജിതന്മാർ മർത്ത്യധർമ്മികളവരെററവുംമമതയെ മ
ർത്ത്യയല്ലാതൊരെങ്കൽചെയ്തുകിഞ്ചിൽകാലത്താൽ അകൃതാർത്ഥന്മാർകഥാമാത്രാവശെഷരായാർ പ്രകൃ
തിഎവംരാജ്ഞാംഭൂദെവിഗാനഞ്ചെയ്യാൾ പണ്ടൊരൊമഹത്തുക്കൾലൊകെഷ്വയശസ്സിനെ ഉണ്ടാക്കി
പ്രെതരായുള്ളൊരുടെഇക്കഥകൾ വിജ്ഞാനവൈരാഗ്യാർത്ഥന്നിനക്കായ്ക്കൊണ്ടുചൊന്നെൻ സുജ്ഞെ
തദാഗവിലാസമാത്രമെസത്യമല്ല സത്യമുത്തമശ്ലൊകനാകിയകൃഷ്ണനുടെ എത്രയുമമംഗളഘ്നങ്ങളാംഗു
ണങ്ങളെ എതൊരുപുമാൻകീർത്തിക്കുന്നിതെന്നാലതിനെ സാദരന്നിത്യമെല്ലാപ്പൊഴുംകെൾക്കുന്നതെ
ത്രെ കൃഷ്ണനിലചഞ്ചലഭക്തിയെഇച്ഛിക്കുന്നൊർ തൃഷ്ണയൊടനിശന്തൽചരിത്രംകെട്ടീടെണം ഇത്ഥംശ്രീ
ശുകമുനിഅരുളിച്ചെയ്തനെര മുത്തമൻശ്രീപരീക്ഷിത്തിത്തരംചൊദ്യംചെയ്തു ഭഗവങ്കലിയിങ്കലെന്തു
പായത്താൽജനം സകലകലിദൊഷമെങ്ങിനെപൊക്കീടുന്നു അതിനെയടിയനൊടരുൾചെയ്യേണ
മെന്നെ അരുൾകയുഗങ്ങളെയുഗധർമ്മങ്ങളെയും പ്രളയകല്പങ്ങളിന്മാനവുംകാലനായി പരമെശ്വരരൂ
പിയായ്മഹാത്മാവുമായ പരനാംവിഷ്ണുഭഗവാനുടെഗതിയെയുമരുൾചെയ്യേണംമുനിനായകഭഗവാ
നെ ശുകമാമുനിയരുൾചെയ്തിതന്നെരംനൃപ സുകൃതനിധെകൃതമാകിയയുഗത്തിങ്കൽ നാലുപാദവു
മക്കാലത്തുള്ളജനങ്ങളാൽ ചാലവെധൃതമായിപ്രവൃത്തിക്കുന്നുധർമ്മം സത്യവുംദയയുമത്തപസ്സുംദാന
മിതി പൃഥ്വീശനാലുപാദമെന്നതിൽദാനമെന്നാൽ രാഗദ്വെഷാദിവെറിട്ടുള്ളുഭയപ്രദാനം അകവെ
പൂർണ്ണധർമ്മത്തിൻപാദമിതുനാലും സന്തുഷ്ടർദയാവാന്മാർത്രതമൈത്രിയുക്തന്മാർ സന്തതംദാന്തർശാ
ന്തർപ്രായശസ്തിതിക്ഷുക്കൾ ആത്മാരാമന്മാർസമദൃക്കുകൾമഹാമതെ ആത്മജ്ഞാനാഭ്യാസത്തെസന്ത
തംചെയ്യൊർകൃതെ ത്രെതയിൽജനങ്ങളാൽധൃതമാംധർമ്മത്തിന്റെ പാദങ്ങളാംസത്യാദിനാലിലുമൊ
രൊരംശം കുറഞ്ഞിട്ടുധർമ്മത്തിൻപാദനാലസത്യവും അഹിംസയുമസന്തൊഷവുംകലഹവും ഇതുകളു
ടെനാലാലൊരംശംസത്യാദിയാമതുകളൊടുചെരുംസത്യത്തിലനൃതാംശംദയയിൽഹിംസയുമതപസ്സി
ലസന്തൊഷംസ്വായമദാനത്തൊടുവിഗ്രഹാംശവുംചെരും സത്യാദിമുമ്മൂന്നംശമനൃതാദ്യൊരൊരംശ
മിത്ഥംനാലുപാദമായ്ഭവിക്കുംത്രെതായുഗെ അക്കാലംക്രിയാതപൊനിഷ്ഠാദിവിപ്രാദികൾക്കൊക്കയുമതി
ശ്രെഷ്ഠമല്ലസംഗവുമല്ല വിപ്രാദിവർണ്ണങ്ങളിൽബ്രാഹ്മണവർണ്ണമെററംചൊൽപൊങ്ങുംദ്വാപരത്തി
ൽപാതിപൊംസത്യാദികൾഅധർമ്മപാദങ്ങളാമസത്യാദികൾപാതിഅതുകളൊടുചെർന്നുനാലുപാദമായു
ണ്ട് അപ്പൊളുള്ളവർയശസ്സുള്ളവർമഹാശീലർസല്കഥകെൾക്കസ്വാദ്ധ്യായാദ്ധ്യയനത്തിൽരതർആഢ്യ
ന്മാർകുഡുംബികൾദൃപ്തമങ്ങെറയുള്ളൊർശ്രെഷ്ഠമാംവർണ്ണങ്ങളിൽക്ഷത്രിയവിപ്രരെററം കലിയിൽസ
ത്യാദ്യംശമൊരൊന്നുശെഷിച്ചതിൽ ബലമാമസത്യാദിമുമ്മൂന്നംശംപൊങ്ങുന്നു സത്യാദിയൊടുവിങ്കൽ
നശിക്കുമെന്നതന്നെ സിദ്ധാന്തമക്കാലത്തുലുബ്ധന്മാർദുരാചാരർ നിർദ്ദയർതമ്മിൽതമ്മിൽവൈരികൾദു
ർഭഗന്മാർഎത്രയുമാശയുള്ളൊർശൂദ്രാദിപ്രധാനികൾസാത്വീകംരജസ്സുതമസ്സിങ്ങിനെപുരുഷങ്കൽപെത്തുംമൂ
ന്നങ്ങൾകണ്ടീടുന്നിതായതുകൾകാലത്താൽപ്രെരിതങ്ങളായിട്ടുമനസ്സിനെചാലവെചെറുന്നിതെന്ന
ളുധരിച്ചാലും എപ്പൊൾസത്വത്തിൽമനൊബുദ്ധീന്ദ്രിയാദികളപ്പൊഴെകൃതയുഗമെന്നുളുധരിച്ചാലും
അതിനാൽജ്ഞാനത്തിങ്കൽതപസ്സിങ്കലുംരുചിഅതുകാലത്തുഭവിക്കുന്നിതെന്നറിഞ്ഞാലുംഎപ്പൊഴെധ
ർമ്മകർമ്മങ്ങളിലുംയശസ്സിലുമുല്പന്നമായീടുന്നുപ്രീതിദെഹികൾക്കെന്നാൽ അപ്പൊൾരാജസവൃത്തിയാ
യുള്ളത്രെതഎന്നു മത്തബുദ്ധ്യധരിച്ചീടുകനൃപൊത്തമ എപ്പൊൾലൊഭവുമസന്തൊഷവുംമാനംദം
ഭമപ്പൊലെമത്സരവുംകാമ്യകർമ്മപ്രീതിയും അപ്പൊൾദ്വാപരംരജസ്തമസ്സാംകുലമെന്നു സല്ലമാന്യനൃപ
തിലകധരിച്ചാലും എപ്പൊൾമായയുമനൃതംതന്ദ്രിനിദ്രാഹിംസാ അപ്പൊലെവിഷാദവുംശൊകവും
മൊഹംഭയം ദൈന്യവുംഭവിക്കുന്നിതപ്പൊൾതാമസരൂപം താന്ത്യകെൾകലികാലമെന്നതുധരിച്ചാലും
ഇക്കലിഹെതുവായിമന്ദബുദ്ധികളായൊർ മിക്കതുമർത്ത്യരല്പഭാഗ്യന്മാർബഹ്വാശികൾ വിത്തഹീന

ശ്രീസൂതൻശൌനകാദിതാപസരോടുചൊന്നാൻ ശ്രീവേദവ്യാസസുതനായെങ്ങും സമനായി സക
ലാത്മാവായുള്ളഹരിയെസ്വാത്മാവിങ്കൽ സതതംകാണുന്നൊനായുള്ളോരുശ്രീശുകരാൽ അരുളിച്ചെ
യ്യപ്പെട്ടൊരിപ്പുരാണത്തെക്കെട്ടു പരമൻവിഷ്ണുരാതനായുള്ളശ്രീപരീക്ഷിൽ നതമാമൂദ്ധാവിനാൽത
ല്പാദപത്മങ്ങളെ മുദിതനായിനിജശിരസിചെൎത്തുകൊണ്ടു സുകൃതനിധിബദ്ധാഞ്ജലിപൂണ്ടപ്പൊഴെ
ശ്രീശുകമാമുനിവരനൊടെവമുണൎത്തിച്ചു കരുണാൎദ്രചിത്തനാന്നിന്തിരുവടിയാലെ പരിചിലനാദ്യന്ത
നായുള്ളഹരിയുടെ ചരിതമടിയനെശ്രവിപ്പിച്ചതുമൂലം ചരിതമനുഗ്രഹീതനുമായ്‌ധന്യനായെൻ അ
ച്യുതാത്മാക്കളായനിങ്ങടെസ്വഭാവമി ത്തുതമെന്നുമന്നഞ്ചെയ്യാനില്ലയെല്ലൊ അജ്ഞരാസ്തപതാപ
തപ്തരായുള്ളോരുക്കളെ സുജ്ഞരാന്നിങ്ങളനുഗ്രഹിക്കസ്വഭാവമെ ഉത്തമശ്ലോകനായഭഗവച്ചരിത്രങ്ങൾ
വിസ്തരിച്ചുവൎണ്ണിച്ചുള്ളോരുസംഹിതയാം ഇപ്പുരാണത്തെഭവാൻ്റുന്നടിയൻശ്രവിച്ചെൻ. സൎപ്പ
തൊട്ടുക്കളാംതക്ഷകാദ്യരിൽനിന്നു എതുമെഭയപ്പെടുന്നില്ലഞാൻഭവാനാലെ സാദരംകാട്ടപ്പെട്ടബ്ര
ഹ്മത്തെപ്രവെശിച്ചെൻ അതിനാലഭയനായ്‌വ്വാനത്രപനായെൻ ഇതിനുമെലായൊന്നുംശ്രാ
വിപ്പാനിനിഇല്ലെ അനുജ്ഞനൽകിടെനംഹെബ്രഹ്മൻവാഗാദിയെ അടക്കിവിഷ്ണുവിങ്കൽകാമാ
ശാനിൎമ്മുക്തമാം ചെതസ്സെചെൎത്തുപ്രാണങ്ങളെയുംത്യജിക്കുന്നെൻ മെദരാജ്ഞാനാദികൾജ്ഞാനവി
ജ്ഞാനനിഷ്ഠ യാലചിലവുംമമനഷ്ടമായിതുബ്രഹ്മൻ കാലെക്ഷെമമായ്പരമാംഭഗവാൻെറപദം നി
ന്തിരുവടിയാലെദൎശ്ശിതനായെനഹം ബന്ധുരനഭിമന്യുനന്ദനൻവിഷ്ണുരാതൻ ഇത്ഥമൎത്ഥിച്ചനെരമ
നുജ്ഞനൽകിമുനി മുഖ്യൻബാദരായണിഭിക്ഷുക്കളൊടുംകൂടി നരദെവനാൽപ്രപൂജിതനായ്‌ഗമിച്ചിതു
നരനായകഷിയാംശ്രീപരീക്ഷിത്തുപിന്നെ ബുദ്ധിയാൽമനസ്സിനെപ്രത്യക്കെതജസ്സിൽചെൎത്തു സ
ത്വരമെകീകരിച്ചുസ്സന്ദപ്രാണനായി തത്വവെപൊലെഗംഗാതീരത്തുകിഴക്കൊട്ടു തലയാക്കിരിച്ചുള്ളദ
ൎഭയിൽനൃപശ്രെഷ്ഠൻ വടക്കുമുഖമായിട്ടിരുന്നുനിസ്സംഗനായി പട്ടതാമുള്ളൊൻനിസ്സംശയനായ്മ
ഹായൊഗി പ്രവരൻബ്രഹ്മഭൂതനായിരുന്നരുളിനാൻ നൃവരശ്രെഷ്ഠനായശ്രീപരീക്ഷിത്തുതദാ പി
പ്രെന്ദ്രന്മാരെകെൾപ്പിൻവിപ്രസൂനുവിനാലെ ക്ഷിപ്രംപ്രെരിതനായതക്ഷകനൃപെന്ദ്രനെ ഹ
നുകാമനായിട്ടുപൊരുമ്പൊൾമദ്ധ്യെമാൎഗ്ഗം ബന്ധുരനൃപെന്ദ്രൻെറവിഷഭീതിയെതീപ്പാൻ പൊരു
ന്നകാശ്യപരെബഹുദ്രവ്യങ്ങൾനൽകി വെഗത്തിൽപിന്തിരിപ്പിച്ചയച്ചാൻപക്ഷ്രക്കിച്ചെ കാമരൂപി
യാമവൻവിപ്രവെഷമുന്നനാ ഭൂമിനായകന്തന്നെദംശിച്ചാൻതക്ഷകനും അന്നെരംബ്രഹ്മഭൂ
തനായുള്ളരാജൎഷിടെ സുന്ദരദെഹംഗരളാഗ്നിയാലതിവെഗാൽ ഭസ്മമായ്‌ഭവിച്ചിതുസൎവ്വരുംകാണത്ത
ന്നെ വിസ്മിതരായാർദെവദാനവനരന്മാരും ഹാഹാകാരവുംമഹത്തായുണ്ടായ്‌ഭൂമിയിലും ആകാശ
ത്തിലുംസൎവ്വദിക്കിലുമതുനെരം ദെവദുന്ദുഭികളുംഘൊഷിച്ചിതുപെയ്തസുരം ദെവസ്ത്രീകളുംഗന്ധൎവ്വന്മാ
രുംഗാനഞ്ചെയ്താർ കെവലനായിസൎവ്വാധിഷ്ഠാനനായുള്ളൊരു ദെവൻമാധവനുടെമാഹാത്മ്യമെ
ന്തെചൊൽവൂ ജനമെജയനൃപൻതക്ഷകഭക്ഷിതനാ യ്‌നിജതാതനെന്നതുകെട്ടൊരുനെരത്തിങ്കൽ
ക്രുദ്ധനായ്‌സൎപ്പസത്രംതുടങ്ങിദ്വിജരൊടും ബദ്ധസംരംഭനായ്‌ഹൊമിപ്പിച്ചിതുസൎപ്പങ്ങളെ സൎപ്പസത്രത്തി
ലെററംസമൃദ്ധമായുള്ളൊരു സൎപ്പങ്ങളനവധിദഹിക്കുന്നതുകണ്ടു സന്താപാൽതക്ഷകനുംവെന്തു
ള്ളൊരുള്ളത്തൊടും ഹന്തമാംരക്ഷിക്കയെന്നിന്ദ്രനെയാശ്രയിച്ചാൻ തക്ഷകൻവരായ്കയാലപ്പൃഥിവീ
ശന്തദാ തൽക്ഷണംദ്വിജെന്ദ്രരൊടിത്തരമുരചെയ്തു ഉരഗാധിപനായതക്ഷകനെന്തുമൂലം ധരണീദെ
വന്മാരെവന്നിഹദഹിക്കാഞ്ഞു നൃപതെശക്രന്തന്നെശ്ശരണംപ്രാപിച്ചവൻ കൃപയാരക്ഷിക്കയാൽ
വന്നിഹദഹിച്ചില്ല അന്നെരമുൎവ്വീപതിയായുള്ളനരലൊക മന്നവനൃത്വിക്കുദസ്യാദികളൊടുചൊന്നാ
ൻ ഇക്ഷണമിന്ദ്രനൊടുന്തക്ഷകാഹിയെയാശു ശുക്ഷണിയിങ്കൽപതിപ്പിക്കാത്തതെന്തെചൊൽവി
ൻ എന്നതുകെട്ടുവിപ്രരിന്ദ്രനൊടൊരുമിച്ചു പന്നഗെന്ദ്രനെമഖത്തിങ്കലാഹ്വാനഞ്ചെയ്താർ തക്ഷക
ൻമരുൽഗണവാനായുള്ളിന്ദ്രനൊടും ഇക്ഷണംവഹ്നിയിങ്കൽപതിക്കഎന്നിങ്ങിനെ ബ്രാഹ്മണൊ
ക്തങ്ങളായപരുഷാഹ്വാനങ്ങളാൽ ധാമ്മികനിന്ദ്രൻസ്ഥാനത്തിങ്കന്നുചലിതനായി ഏറ്റവുംസംഭ്രാ
ന്തചിത്തനുമായിതക്ഷകനും വൃത്രാരിതക്ഷകനൊടുംവിമാനത്തൊടും അംബരത്തിൽനിന്നുപതിക്കു
ന്നതുകണ്ടനെര മാംഗിരസ്സിൻെറസുതനായുള്ളബൃഹസ്പതി ജനമെജയനൃപനൊടായതുൾചെ
യ്തു മനുജെശചരതക്ഷകാഹീശന്തന്നെഭവാൻ വധിച്ചീടുകയൊഗ്യമല്ലിവനമൃതമാ സ്വാദിച്ചാനതു

പങ്ങളാൽ ക്രമശോവർദ്ധിച്ചസംവത്സരഗണത്തിനാൽ ജലശോഷണവിസർഗ്ഗങ്ങളെക്കൊണ്ടുംഭുവ
നത്രയവന്തന്നെലോകയാത്രയെവഹിക്കുന്നു ഹെവിബുധശ്രെഷ്ഠഹെസവിതൃഭഗവനായെവിനഭവാ
ന്റെമണ്ഡലന്തപിക്കുന്നു അമ്മണ്ഡലത്തെസമൃഗാദിമുഖ്യന്മസ്വാമിൻ ചിന്മയദ്ധ്യാനിക്കുന്നെ
ൻപ്രത്യഹംത്രികാലവും. വൈദികകർമ്മമാർഗ്ഗംകൊണ്ടുസംസ്തൂയമാന ന്മാരായഭക്തരുടെദുരിതൌഘ
ങ്ങളെയും തൽഫലങ്ങളാന്ദുഃഖങ്ങളെയുമതുകടെ കെല്പെറ്റംബീജമായിട്ടുള്ളൊരജ്ഞാനത്തെയും ഇതുകളു
ടെവിനാശകഹെതുവനഭൊ ഭഗവൻഭവാൻചരാചരസംഘങ്ങളായ സ്വാശ്രയജീവരുടെമനഃപ്രാ
ണെന്ദ്രിയാദി നിശ്ശെഷമനാത്മാക്കളായുള്ളജഡങ്ങളെ സ്വയമാത്മാവായന്തൎയ്യാമിയായ്ബ്ഭവിച്ചിട്ടുനി
യതമതുകളെപ്രവൎത്തിപ്പിക്കുന്നിതു യാതൊരുഭവാനെകന്തന്നെഎററംകരാളമാകിയവദനസംയുക്തമാ
മന്ധകാരമാകുന്നൊരജഗരഗ്രഹത്താൽ ഗ്രഹീതമായായതുമൂലംമൃതപ്രായമായ്നിശ്ചെഷ്ടമായീടിനൊ
രീലൊകത്തെകണ്ടനുകമ്പയാലെരംടാൻകൃപാദൃഷ്ട്യാഎഴുനീല്പിച്ചുനിത്യം പരിചിൽസ്വധർമ്മമാമാത്മാ
വസ്ഥാനമായപരമശ്രെയസ്സിങ്കൽപ്രവൎത്തിപ്പിക്കുന്നു ഭ്രു വരനെപ്പൊലെസാധുക്കളുടെഭയംപൊക്കി
ചരിക്കുന്നിതു നീളനിന്തിരുവടിനാഥ മരുതാന്മുതലായൊരാശാപാലകന്മാരാൽ തത്രതത്രാരവിന്ദകൊ
ശാഭാഞ്ജലികളാൽദത്താർഘ്യനായിഭവിച്ചീടുന്നഭവാന്നാഥഅതിനാൽത്രിഭുവനഗുരുഭിർവ്വന്ദിതമായ
തിമൊഹനന്തവചരണാംബുജലേന്മം മററൊരുമറിഞ്ഞിട്ടില്ലാത്തെജ്ജുസ്സുകളെഞാൻ മററുംകാമിച്ചുഭജി
ച്ചീടുന്നെൻഭഗവാനെ ഇത്ഥംകീൎത്തിച്ചനെരംപ്രീതനായുഭഗവാനും സപ്താശ്വൻവാജിരൂപധരനാ
യെഴുന്നെള്ളി അന്യരാൽവഴിപൊലെയറിഞ്ഞീട്ടില്ലാതുള്ളൊ നൂതനയജുസ്സുകളെക്കൊടുത്തെഴുന്നെ
ള്ളിഅസംഖ്യങ്ങളാംയജുസ്സുകളാൽയാജ്ഞവല്ക്യൻഅസന്നിശുദ്ധമസ്തുതൂശാഖകളുണ്ടാക്കിനാൻവാജിടെ
കെസരത്തിൽനിന്നുണ്ടായതിനാലെ വാജസനെയങ്ങളെന്നാഖ്യയുള്ളതുകളെ കാണ്വമാദ്ധ്യന്ദിനാദി
ബ്രാഹ്മണപ്രവരന്മാർപൂർണ്ണമായദ്ധ്യയനഞ്ചെയ്താർശ്ശാഖകളെ സാമഗനായുള്ളൊരുജൈമിനിയുടെപു
ത്രനാമളൻസുമന്തുവാംതത്സുതൻസുകൎമ്മാവ്യൻപുത്രനുംപൌത്രനുമായൊരൊരൊസംഹിതയെചിത്രം
ജൈമിനിമുനിയദ്ധ്യയനഞ്ചെയ്യിച്ചാൻ ജൈമിനീശിഷ്യൻസാമവെദത്തെധരിക്കുന്നൊൻകൊമ
ളൻമഹാനായിട്ടുള്ളൊരുസുകൎമ്മാവും സാമവെദത്തെനൂറുസംഹിതാഭെദമാക്കി കൌസല്യനായീടുന്ന
ഹിരണ്യനാഭനെയും പൌഷ്പിഞ്ജിയെയുമാവന്ത്യനെയുമിത്ഥമ്മൂന്നു ശിഷ്യരെയദ്ധ്യയനഞ്ചെയ്യിച്ചാ
ൻവഴിപൊലെ പൌഷ്പിഞ്ജ്യാവന്ത്യന്മാക്കുംഹിരണ്യനാഭനുമായി വാണ്ണൊടെപഞ്ചശതംശിഷ്യരു
മുണ്ടായിതു ഇവരെയുദീച്യസാമഗരെന്നുരക്കുന്നു ഇവരിൽചിലർപ്രാച്യസാമഗരെന്നഞ്ചൊല്ലും
അവരഞ്ഞൂറ്റവെരുമഞ്ഞൂറ്റുശാഖകളെ അതിബുദ്ധിമത്തുകളദ്ധ്യയനംചെയ്കിതു ലൊകാക്ഷിലാംഗല
നുംകല്യനുംകുസീദനും ലൊകത്തിൽപ്രസിദ്ധനാംകക്ഷീയുമിവരെവർ പൌഷ്പിഞ്ജശിഷ്യരവർ
സംഹിതാംശതംശതം വാണ്ണൊടെയഭ്യസിച്ചാർഹിരണ്യനാഭശിഷ്യൻ കൃതനെന്നുള്ളൊൻചതുർവ്വിം
ശതിസംഹിതയെ മതിമാൻനിജശിഷ്യൎക്കായിട്ടുകൊടുത്തിതു ശെഷവുംമററുംപ്രസിദ്ധങ്ങളാംശാഖ
കളെ ആവന്ത്യനിജശിഷ്യന്മാക്കായ്ക്കൊണ്ടഭ്യസിച്ചാൻ അദ്ധ്യായമാറിവിടെകഴിഞ്ഞിതനന്തരമുത്ത
മൻസൂതന്താനുമിത്തരമരുൾചെയ്തു. ( ൭ ) അഥർവ്വവെദവിത്താംസുമന്തുനിജശിഷ്യൻ കബന്ധ
നുപദെശിച്ചീടിനാൻസ്വസംഹിതാം അതിനെകബന്ധനുംരണ്ടാക്കിനിജശിഷ്യർ അമലൻപഥ്യ
ൻവെദദർശനനായുന്നൽകി വെദദർശനൻസ്വസംഹിതയെനാലാക്കീട്ടു സാദരംശൌല്കായനിനി
ദ്ദൊഷൻബ്രഹ്മബലി പിപ്പലായനനിതിനാലുശിഷ്യൎകൾക്കെകി അപ്പൊലെപഥ്യൻസ്വസംഹി
തയെമൂന്നാക്കീട്ടു കുമുദൻശുനകനുംജാബാലിഇവൎക്കെകി ശുനകൻസ്വസംഹിതാംരണ്ടായിപകുത്തി
ട്ടു മുനിനായകൻനിജശിഷ്യനാംബഭ്രുവിനും സൈന്ധവായനനുമങ്ങദ്ധ്യയനഞ്ചെയ്യിച്ചാൻ സൈ
ന്ധവായനനുമബഭ്രുവുംസ്വശിഷ്യരാം സാവർണ്ണ്യാദികൾക്കുമദ്ധ്യയനഞ്ചെയ്യിപ്പിച്ചാർ നക്ഷത്ര
കല്പംശാന്തികല്പവുമിത്യാദികൾ ദക്ഷർകാശ്യപാംഗിരസ്സാദികളഭ്യസിച്ചാർ അഥർവ്വവെദാചാൎയ്യ
ന്മാരിവരറിഞ്ഞാലും അഥപൌരാണികന്മാരായൊരെകെട്ടുകൊൾക മുമ്പിനാൽവ്യാസർനാലുസം
ഹിതയുണ്ടാക്കീട്ടു പിമ്പുമല്പിതാവായരൊമഹർഷണനെകി മല്പിതാമുഖാൽത്രയ്യാരുണിയുംകാശ്യപനും
സപ്തമാൻസാവർണ്ണിയുമകൃതവ്രണന്താനും ശിംശപായനൻഹരിതാനുമീയാറുപെരും സംശയംകൂ
ടാതൊരൊരൊസംഹിതയഭ്യസിച്ചാർ അവരാറുപെരുടെശിഷ്യൻഞാനാറിനെയും അവരൊടഭ്യസിച്ചു

ൻ പിന്നെ ഞാൻ കാശ്യപനും സാവർണ്ണിരാമശിഷ്യനാമകൃതവ്രണനും നാൽവർ ഞങ്ങളുവ്യാസപുത്രകൽനിന്നു മുന്നെ മൂലസംഹിതകളെയഭ്യസിച്ചിതുനന്നായ്തു ലെ ഹെ ബ്രഹ്മൻ വെദശാസ്ത്രാനുസാരമായി ബ്രഹ്മർഷിമാരാൽ നിരൂപിതമായിരിക്കുന്ന നിർമ്മലപുരാണലക്ഷണത്തെയൊത്തു കെൾക്ക ചൊല്ലീടാം സർഗ്ഗം വിസർഗ്ഗം വൃത്തിർക്ഷാതഥാ ന്തുമന്വന്തരങ്ങൾ വംശവുമത്രയല്ല വംശാനുചരിതവും സംസ്ഥയും ഹെതുപിന്നെ സംശയന്തീന്നതായൊരാശ്രയമെന്നുമിത്ഥം പത്തുലക്ഷണയുക്തം മഹത്താം പുരാണമെ ന്നുത്തമന്മാരാം പുരാണജ്ഞന്മാർ പറയുന്നു സർഗ്ഗവും പ്രതിസർഗ്ഗം വംശവും മന്വന്തരം സൽഗുണനിധെ ന്നു വംശാനുചരിതവും ഇത്ഥമഞ്ചായുള്ളൊ ല്ലമടക്കമതങ്ങിതിൽ അല്പമാമതു പത്തും വിസ്തരിപ്പതുമഹൽ ഗുണസാമ്യയാം മൂലപ്രകൃതിയിങ്കൽനിന്നു ഗുണക്ഷോഭത്താൽ മഹത്തത്വമുദിക്കുന്നു മൂന്നഹംകാരങ്ങളുമതുകൾ പൊക്കൽനിന്നു മാന്യകെൾ തന്മാത്രകളിന്ദ്രിയങ്ങളുന്തത്തൽ അധിഷ്ഠാനാമരാദിയായകാരണസൃഷ്ടി ഭവിക്കുന്നതു സർഗ്ഗമെന്നായി പറയുന്നു പുരുഷെക്ഷിതങ്ങളാം മഹദാദികളുടെ പരിചിൽ പൂർവ്വകർമ്മവാസനാ പ്രധാനമായി ഇക്കാണുന്ന ഭൂതചരാചരപ്രാണിരൂപമായി ക്കുതും ബീജത്തിൽ നിന്നു ബീജമുണ്ടാകുമ്പൊലെ പരിചിൽ പരമ്പരയായിട്ടു പ്രാപിപ്പതു പരമേഷ്ഠിനായക വിസർഗ്ഗമെന്നറിക ചരജന്തുക്കൾക്ക ചരങ്ങൾ സാമാന്യമായും നരന്മാർക്കൊ സ്വഭാവത്താലും കാമത്താലും വിധിയാലുമങ്ങു ചരങ്ങളും നിയതമാ സൂത്രമാം ജീവനം യാതൊന്നതു വൃത്തിയെല്ലൊ യുഗങ്ങൾ തൊറുന്തിര്യങ്ങ്മർത്ത്യർഷിദെവകളിൽ ഭഗവാനധൊക്ഷജനവതാരഞ്ചെയ്തിട്ടു വെദവിദ്വെഷികളാം ദൈത്യയന്മാരെക്കൊന്നു സാദരം വിശ്വരക്ഷ ചെയ്യുതു തന്നെ രക്ഷാ മനുദ്ദെവകൾ മനുപുത്രന്മാർ ദെവെന്ദ്രനും മുനികൾ സ്വാംശാവതാരവുമെന്നാറുവിധം തങ്ങൾ തങ്ങടെയധികാരത്തിൽ നാരായണൻ മംഗലൻ പ്രവൃത്തിപ്പിക്കുന്നതുമന്വന്തരം ബ്രഹ്മത്തിൽ നിന്നു പ്രസൂതന്മാരാം നൃപന്മാരുടെ നിർമ്മലാന്വയം വംശമെന്നതുമറിഞ്ഞാലും അന്നൃപന്മാരുടെയതിൽ മുഖ്യരായൊരുടെയും സുന്ദരചരിത്രമൊ വംശാനുചരിതമാം നിത്യം നൈമിത്തികവും പ്രാകൃതമാത്യന്തികം ഇത്തരം സ്വഭാവതൊനാൽ വിധമായ ലയം സംസ്ഥ എന്നറിഞ്ഞാലുമിച്ചൊന്ന സർഗ്ഗാദിക്ക ചിത്തുള്ളൊരവിദ്യയാൽ കർമ്മകാരകനായ ജീവൻ ഹെതുവാകുന്നിതനുശായിയായുള്ള ജീവനെ ചില പ്രാധാന്യാൽ നിമിത്തമെന്നു ചിലർ അവ്യപാധിപ്രാധാന്യവിവക്ഷ കൊണ്ടൊതുന്നു ചൊവ്വൊടവ്യാകൃതമെ നിമിത്തമെന്നു ചിലർ മായാമയന്മാരായ വിശ്വതൈജസപ്രാജ്ഞന്മാരായൊരവസ്ഥാവാന്മാർക്കു സാക്ഷിയായിട്ടു നിൽക്കയാലന്വയവുമന്നമാദ്ധ്യാദിയിങ്കൽ തത്സാക്ഷിത്വത്തിന്നു കൂടി വ്യതിരെകമതും യാതൊന്നിന്നതു ബ്രഹ്മം സംസാരപ്രതീതിക്കും ബാധക്കുമധിഷ്ഠാനാവധിഭൂതമായതു അത്രയമെന്നറികനൽ പദാർത്ഥങ്ങളായി വാച്ചൊരു ഘടാദിയിൽ ദ്രവ്യമാമതു തെങ്ങിനെ ചെന്നും ചെരാതെ കണ്ടുമിരിക്കുന്നതു പൊലെ ഉന്നിനൊക്കുമ്പൊൾ സത്താമാത്രമായിട്ടുതന്നെ ഗർഭാധാനം മുതല്ക്കു മരണപര്യന്തമാം നിർഗ്ഗമനവിധനാമരൂപാദിയുക്ത ദെഹാവസ്ഥാദികളിലധിഷ്ഠാനമായിട്ടും ഒരംഹ എന്നിയെ സാക്ഷിയായുമൊന്നും ചെരാതെ നിന്നീടുന്നതു യാതൊന്ന ബ്രഹ്മമാശ്രയമാം. സർഗ്ഗാദിമായാമയമെന്നനുസന്ധാനത്താൽ ത്രിഗുണവൃത്തിത്രയം നശിച്ചു തന്നെ തന്നെ ചിത്തൊപശാന്തി വന്നീടുന്നു യൊഗത്താലാട്ടെ എപ്പൊളുപ്പൊഴെ വിക്ഷെപാഭാവാദാത്മാവിനെ അറിഞ്ഞീടുമെയപ്പൊളു വിദ്യാനിവൃത്തിയാൽ അനന്തസംസാരബാധകളും നിവർത്തിക്കും എവം ലക്ഷണലക്ഷ്യയുക്തമാം മഹത്തായും, കെവലം ചെറുതായുമുള്ളൊരു പുരാണങ്ങൾ പണ്ടുള്ള മുനീന്ദ്രന്മാർ പതിനെട്ടെന്നൊതുന്നു കൊണ്ടാടികെൾക്ക ബ്രാഹ്മം പാത്മം വൈഷ്ണവം ശൈവം ലൈംഗം ഗാരുഡം നാരദീയവും ഭാഗവതമാഗ്നെയം സ്കാന്ദം ഭവിഷ്യൽ ബ്രഹ്മകൈവർത്തവും മാർക്കണ്ഡെയം വാമനവും വാരാഹവും മാത്സ്യവും കൌർമ്മം ബ്രഹ്മാണ്ഡ വുമിപ്പതിനെട്ടാം വ്യാസശിഷ്യപ്രശിഷ്യന്മാരുടെ ശാഖാഭാഗം ഭാസുരകീർത്തിപ്പൊക്കം ശ്രവിച്ചീടുന്നവർക്കും ബ്രഹ്മൻ ബ്രഹ്മതെജസ്സുവർദ്ധിക്കുമെന്നറിക ചെമ്മെ സപ്തമാദ്ധ്യായമിവിടെക്കഴിഞ്ഞിതു. (൮) അന്നെരം സൂതമുനിയൊടു ശൌനകമുനി നന്നായി സന്തൊഷിച്ചു ങ്ങരുളിച്ചെയ്തീടിനാൻ സൂതനീ ചിരകാലം ജീവിച്ചീടുക സാധൊ ചാതുര്യ വാക്യമിത്ഥം വദിപ്പൊരാരുമില്ലെ പാരമില്ലാത തമസ്സിൽ ഭ്രമിക്കുന്നൊർക്കൾക്ക പാരമെ ഗുണൻ ഭവാനില്ല സന്ദെഹമെതും ജനങ്ങൾ മൃകണ്ഡുജനായമാർക്കണ്ഡെയനാം മുനിവര്യനെ ദീർഘജീവിയെന്നുരയ്ക്കുന്നു സർവ്വവും നശിക്കുന്ന പ്രളയകാലത്തിലും സർവ്വജ്ഞനാമമ്മുനി ശെഷിച്ചി

ട്ടന്നുപൊലും നമ്മുടെകുലൊല്പന്നൻഭാൎഗ്ഗവശ്രെഷ്ഠനായൊ രമ്മുനിവൎയ്യനമിക്കല്പത്തിലുത്ഭവിച്ചൊൻ ജന്തുക്കൾക്കൊരുനാശമുണ്ടായിട്ടില്ലിപ്പൊൾ ചിന്തിക്കിൽമുനിമാൎക്കണ്ഡെയനെങ്ങിനെപിന്നെ ലൊകമെകാൎണ്ണവമാകിച്ചിട്ടതിൽഭ്രമി ച്ചെകനായ്ക്കന്നെബഹുവത്സരമുഴലുമ്പൊൾ കണ്ടുപൊത്ഭവടപത്രപുടത്തിൽശയാനനാ യ്ക്കണ്ടാലത്ഭുതനായബാലനാംപുരുഷനെ ഇത്തരങ്ങൾക്കബഹുസംശയമായ്ക്കൊന്നുന്നു കൌതുകമതുമൂലംവൎദ്ധിച്ചീടുന്നു സൂത ഹെമഹായൊഗിൻ ത്വസംശയത്തെച്ഛെദിച്ചാലും നീബഹുപുരാണജ്ഞൻസൎവ്വസമ്മതനെല്ലൊ എന്നതുകെട്ടസൂതനരുളിച്ചെയ്തീടിനാൻ നന്നെല്ലൊതവചൊദ്യംനിശ്ശെഷഭയാപഹം കലികന്മഷാപഹമായുള്ളനാരായണ കഥകളെല്ലൊശൌന ചെയ്യുന്നയാതൊന്നിങ്കൽ മൃകണ്ഡുപുത്രനായിട്ടമ്മതത്പതിയിങ്കൽ നിഖിലസംസ്കാരസമ്പന്നനായുത്ഭവിച്ചു ക്രമത്തൊടെവെദാഭ്യാസംജനകൻപക്കൽനിന്നു സുമതിയദ്ധ്യയനംചെയ്തിതുധൎമ്മത്തൊടും സ്വാദ്ധ്യായതപൊധരനായ്ബ്രഹ്മവ്രതധരൻ മെദ്ധ്യൻശാന്തനായ്ജടാവല്ക്കലധാരിയായി ദണ്ഡമക്ഷമണ്ഡലുമെഖലൊപവീതവും സന്നിയമത്തിൽ വൃദ്ധിക്കായ്ക്കൊണ്ടുകൃഷ്ണാജിനം അക്ഷസൂത്രവുംകുശങ്ങളെയുന്ധരിച്ചുകൊ ണ്ടഗ്ന്യൎക്കഗുരുവിപ്രാത്മാക്കളിലഞ്ചിക്കലും ഹരിയെസന്ധ്യകളിലൎച്ചിച്ചുസായംപ്രാതൎഗ്ഗുരവെഭൈക്ഷംകൊണ്ടുപൊന്നെകിവാഗ്യതനായി ഗുൎവ്വനുജ്ഞാതനായാലൊരിക്കാൽഭുജിച്ചീടും അല്ലെങ്കിലുപൊഷിതനായ്ക്കുന്നവസിച്ചീടും ഇങ്ങിനെതപസ്സ്വാദ്ധ്യായങ്ങളിൽനിരതനായ്മംഗലനവനയുതായുതംസംവത്സരം നിത്യനാന്നാരായണന്തന്നെയാരാധനഞ്ചെ യ്തുമൃത്യുംദുൎജ്ജയനാംമൃത്യുവെജയിച്ചിതു ബ്രഹ്മാവുംശിവൻ ഭൃഗുദക്ഷനുംമറ്റുമന്യർ ബ്രഹ്മപുത്രരുംദെവപിതൃമാനുഷാദിയും അവന്റെതപസ്സുകൊണ്ടെറ്റംവിസ്മിതരായാ രിവണ്ണംബ്രഹ്മവ്രതനസ്വാദ്ധ്യായതപൊയമൈഃ യുക്തനായ്ശ്രീഹരിയെധ്യാനിച്ചുയൊഗത്തിനാൽ ധ്വസ്തനിശ്ശെഷക്ലെശനായ്സ്ഥിതചിത്തനായി ഇങ്ങിനെമഹായൊഗാൽചിത്തത്തെയൊജിപ്പിച്ച മംഗലയൊഗിയാകുമമ്മുനിമാൎക്കണ്ഡെയൻ ആറുമന്വന്തരവുംകഴിഞ്ഞിട്ടെഴാമതിൽ ആരാഞ്ഞുപുരന്ദരനറിഞ്ഞുഭീതനായി തത്തപൊവിഘ്നഞ്ചെയ്വാനപ്സരസ്ത്രീകളെയും വിദ്രുതംഗന്ധൎവ്വന്മാൎതമ്മെയുംകാമനെയും മന്ദവാതനെവസന്തനെയുംരജസ്സിന്റെ സുന്ദരപ്രിയപുത്രരാംലൊഭമദരെയും അയച്ചാനവർതുഹിനാചലൊത്തരപാൎശ്വെ അതുല്യാ പുഷ്പഭദ്രയാകുന്നനദീതീരെ ചിത്രാഖ്യയായശിലാതലത്തിലാശ്രമത്തിൽ എത്രയുംകൊലാഹലത്തൊടുചെന്നകംപുക്കാർ പുണ്യമാശ്രമപദംപുണ്യബ്രാഹ്മണാകീൎണ്ണം പുണ്യവൃക്ഷാദിലതാലങ്കൃതമച്ഛജലം മത്തകൊകിലമത്തഭ്രമരസംകൂജിതം മത്തസൽപക്ഷിമയൂരാദിഭിസ്സമാകുലം അണഞ്ഞങ്ങവിടത്തിൽപവനൻഹിമധരകണശീതളൻപുഷ്പസമ്പൎക്കാൽസൌരഭ്യവാൻ മന്ദമായ്ക്കീയികാമൊദ്ദീപകമുണ്ടാംവണ്ണം ചന്ദ്രനുമുദിച്ചുസന്ധ്യാകാലെവിളങ്ങിനാൻ ബഹുപൂരൻവസന്തനുംവിളങ്ങീടിനാൻവനെ ഹന്തതദാനസ്ഥലീശൊഭിച്ചിതുനെരം തരുണീയൂഥപതിചാപബാണങ്ങൾപൂണ്ടു സ്മരൻഗന്ധൎവ്വഗീതവാദിത്രാദികളൊടും ശക്രകിങ്കരരവർചെന്നപ്പൊൾകാണായ്വന്നു അഗ്നിഹൊത്രഞ്ചെയ്തുകണ്ണടച്ചുവസിക്കുന്ന മുനിയെക്കണ്ടാൎമ്മൂൎത്തീകരിച്ചൊരഗ്നിപൊലെ വനിതമാരുംനൃത്തമാടിനാർപാടീടിനാർ മൃദംഗവീണാപണവാദിവാദ്യങ്ങളെയും മധുരമാകുംവണ്ണംമെല്ലവെപ്രയൊഗിച്ചാർ ശൊഷണമൊഹനസന്ദീപനസന്താപനൊ ന്മാദനാഖ്യങ്ങളായബാണമഞ്ചുന്തൊടുത്താൻ കാമനുംവസന്തനും രജസ്സൊബാലകരും സാമൊദംമറ്റുമുള്ളശക്രകിങ്കരന്മാരും മാൎക്കണ്ഡെയന്റെമനശ്ചാലനെ വെലചെയ്താർ വാഴ്ത്തുംമൊദമുൾക്കൊണ്ടുപിന്നെയുമതുനെരം സ്തനഭാരത്താൽനമ്രമദ്ധ്യയായ്ക്കന്ദുകത്താൽ മുനിനായകനുമുന്നിൽനിന്നുക്രീഡന്തിയായി കെശഭാരത്തിങ്കനിന്നുസ്രംസിതപുഷ്പസ്രക്കായ്ക്കവലമിതസൂതൊദ്ഭ്രാമിതദൃഷ്ടിയായി കന്ദുകംപൊകുംവഴിതിരിയുന്നൊളായുള്ള പുഞ്ജികസ്ഥലിഎന്നദെവസ്ത്രീമണിയുടെ ത്രുടിതമെഖലമായ്സൂക്ഷ്മമായുള്ളവസ്ത്രം ഝടിതിവായുകളഞ്ഞീടിനാനതുനെരം തന്നാൽനിൎജ്ജിതനായിമാമുനിഎന്നൊൎത്തിട്ടു കന്ദൎപ്പൻബാണമഞ്ചുംസപദിപ്രയൊഗിച്ചാൻ ശരംവകസൎവ്വംവ്യൎത്ഥമായിട്ടുഭവിച്ചിതു ദൈവാനുകൂലമില്ലാതൊരുത്തന്റെയത്നംപൊലെ അമ്മുനിക്കപകാരമിങ്ങിനെചെയ്തുള്ളവ രമ്മുനിതെജസ്സിനാൽദഹ്യമാനന്മാരായി വലഞ്ഞാർബാലകന്മാർസൎപ്പത്തെയുണൎത്തീട്ടു വരുന്നദുഃഖംപൊലെഭവിച്ചിതെന്നെവെണ്ടു ഇന്ദ്രാനുചരരെവംചെയ്തിട്ടുമമ്മഹാത്മാ തന്നുള്ളിലഹങ്കാരത്തിൻ വികാരങ്ങളെതും ഉണ്ടായീലെന്നുള്ളതുയാതൊന്നുമഹാന്മാ

തി ലുണ്ടായിട്ടമൊരത്ഭുതചിത്രമെന്നതിലുള്ള മദനാദികളുടെമുഖപാട്ടത്തെകണ്ടും മഹനീയനാമൃഷി
തൻപ്രഭാവത്തെകേട്ടും വിസ്മയംപ്രാപിച്ചിതുഭഗവാൻപുരന്ദരൻ തത്സമയത്തിലെവമുള്ളൊരു
മുനീന്ദ്രനെ പരിചിലനുഗ്രഹിപ്പാനായിട്ടുവിച്ചിതു നരനാരായണന്മാരായിട്ടശ്രീഹരിയും ശു
ക്ലകൃഷ്ണരാസ്സവപങ്കജനെത്രന്മാരാ യ്ശുക്ലകൃഷ്ണാജിനധാരികളായുള്ളൊരായി ചതുർബ്ബാഹുക്കളായി
പവിത്രപാണികളാ യ്യജ്ഞവെണുദണ്ഡകൊപവീതൊപെ തരായിപത്മാക്ഷമാലാധരരായ്ദണ്ഡ
കമണ്ഡലു യുക്തപാണികളായിതപസ്സതന്നെരണ്ടു മൂർത്തികൾധരിച്ചുസാക്ഷാത്തായിവന്നപൊ
ലെ ദീപ്തമാംവിദ്യുൽതുല്യപിശംഗപ്രഭരായി വിബുധശ്രേഷ്ഠന്മാരാലർച്ചിതന്മാരുമായി ഭഗവദ്രൂ
പരാംനാരായണനരന്മാരാം ഋഷികൾതമ്മെക്കണ്ടങ്ങെഴുനീറ്റാദരെണ ഋഷിവര്യനുദണ്ഡനമ
സ്കാരവുംചെയ്തു മുനിയുമവരുടെദർശനന്നിമിത്തമായി ജനിതാനന്ദനിവൃതാത്മെന്ദ്രിയാശയനായി
രൊമാഞ്ചംപൂണ്ടുസന്തൊഷാശ്രുപൂർണ്ണാക്ഷനായി മാമുനിശക്തനായില്ലവരെനൊക്കീടുവാൻ ഉ
ത്ഥാനംചെയ്തഞ്ജലിപൂണ്ടതിവംനക്കത്തൊ ടത്യൌത്സുക്യത്താലാലിംഗയന്നൊഎന്നപൊലെ ഇടറീ
ടുന്നവാക്കൊടീശാനന്മാക്കായ്ക്കൊണ്ടു വട്ടഞാൻനമസ്കരിച്ചീടുന്നിതെന്നുചൊല്ലി അവരെയഥാവി
ധിപാദ്യാർഘ്യാസനാദിയാ ലധികംപ്രീതനായിപൂജചെയ്തനന്തരം നല്ലൊരുസുഖാസനാസീന
രായ്സുമുഖരാ യ്ക്കല്യരാമവരുടെപാദാബ്ജങ്ങളിൽവീണു പിന്നെയുന്നമസ്കാരംചെയ്തുടനമ്മുനീന്ദ്രൻ
ധന്യൻപൂജ്യന്മാരാകുമവരൊടുണർത്തിച്ചു ഹെവിഭൊഭവാനെഞാനെങ്ങിനെസ്തുതിക്കുന്നു കെ
വലമന്തര്യാമിയാകുന്നഭവാനാലെ പ്രെരിതങ്ങളായ്ചലിച്ചീടുന്നിതഹൊപ്രാണൻ പ്രാണനെയനു
സൃത്യചലിപ്പുവാഗാദികൾ കെവലംപ്രാകൃതാനാംദെഹിനാംമാത്രമല്ല മൈവെശവിരിഞ്ചനുംശർവ്വനു
മെവന്തന്നെ അതിനാലിനിക്കുമപ്പൊൾതന്നെയാകയാലെ മധുസൂദനസ്വതന്ത്രതമില്ലാക്കുംകചി
ൽ ദാരുയന്ത്രവൽഭവൽപ്രെരിതവാഗാദിയാൽ പാരാതെസെവിക്കുന്നപൂരുഷന്മാക്കുഭവാൻ ആത്മ
ബന്ധുവായ്ഭവിക്കുന്നഹെനാഥദെഹ മാത്രബന്ധുവുമല്ലപിത്രാദിപൊലെവിഭൊ അതിനാൽഭവൽ
കൃപാമൂതയാശ്ചര്യമെത്രെ മധുസൂദനജഗദീശ്വരഭഗവാനെ ഞങ്ങളെങ്ങിനെപ്രാണാദിപ്രവർത്തകെ
രാവൂ ഇങ്ങിനെധമ്മപുത്രരാകുന്നൊരെങ്കിൽചൊല്ലാം അല്ലയൊനാഥഭവദീയമീരണ്ടുമൂർത്തി നല്ലൊ
രുത്രിലൊകത്തിൻക്ഷെമത്തിന്നായിക്കൊണ്ടും ദുഃഖത്തിന്നിവൃത്തിക്കായ്ക്കൊണ്ടുംമൊക്ഷത്തിന്നായും ക
യ്ക്കൊണ്ടതെത്രെഭവാനാരുടെപുത്രരാകും വിശ്വത്തെരക്ഷിപ്പാനായ്മത്സ്യാദിയവതാര മച്യുതപൂണ്ടു
ള്ളതുമൊർത്തന്നെയാകുന്നിതിതും രക്ഷാമാത്രമല്ലന്ന്യാപെക്ഷകൂടാതെഭവാൻ സൃഷ്ടിച്ചുസംഹരിപ്പിളു
ന്നുനാഭിയെപൊലെ അങ്ങിനെയുള്ളരക്ഷിതാവായിചരാചരാ ദ്യങ്ങടെംരംശിതാവാന്നിന്തിരുവടി
യുടെ യാതൊരെടത്തുസ്ഥിതമാംപാദമൂലത്തിനെ മെദുരകർമ്മഗുണകാലങ്ങളുടെമലം എതുമെസ്സാദി
ക്കുന്നില്ലപ്പാദപത്മത്തിനെ വെദതാല്പര്യജ്ഞന്മാരാകിയമുനിജനം സ്തുതിച്ചീടുന്നുനമിച്ചീടുന്നുയജി
ക്കുന്നു ചെതസ്വാന്തത്തിൽധ്യാനിച്ചീടുന്നുസദാകാലം ഇപ്പാദെചെന്നുകൊൾവാൻചെയ്യുന്നിതിതെ
ല്ലാരെ ഇപ്പാദപ്രാപ്തിയിങ്കന്നന്ന്യമായുള്ളക്ഷെമം അറിയുന്നില്ലെമൊക്ഷമൂർത്തിയായുള്ളനാഥ അഖി
ലദൃശ്യങ്ങളുംഭയദമെല്ലൊന്നൊം ദിപരാർദ്ധജീവിയായുള്ളൊരുവിധാതാവും വിഷദംപ്രാപിക്കുന്നു
ത്വൽഭ്രൂഭംഗാല്പകാലാൽ അപ്പൊഴെബ്രഹ്മാവിനാൽസൃഷ്ടരാംപ്രാണിവർഗ്ഗം മൽപ്രഭൊഭയംപ്രാ
പിക്കുന്നതിലെന്താശ്ചര്യം അതിനാലപാത്ഥമായാത്മാവെമറപ്പതാ യധികംനശ്വരമാംദെഹാദ്യ
മുപെക്ഷിച്ചു സത്യജ്ഞാനരൂപിയായിജ്ജീവനിയന്താവാ യ്നിസ്തൂലകാരണത്തിൽനിന്നഹൊപരനു
മാം നിന്തിരുവടിയുടെപാദമൂലത്തെതന്നെ സന്തതംഭജിക്കുന്നെൻജഗദീശ്വരപൊററി ആത്മാവുഭ
വാനതിങ്കന്ന്യമില്ലന്നുനരാത്മാവെഭജിപ്പൊക്കുസകലാത്ഥവുംസിദ്ധം ആത്മബന്ധുവായുള്ളനിന്തി
രുവടിയുടെ ആദ്യയായ്സ്വതന്ത്രജസ്കാമസമയിയുമാം മായയാൽസർഗ്ഗസ്ഥിതിലയഹെതുക്കളായ ലീല
കൾകൃതകളെന്നാകിലുമിക്കളികൾ നിന്തിരുവടിയാലെധൃതങ്ങളെന്നനൂനം സന്തതമെന്നാകിലുമി
മ്മൂന്നിൽസത്വമയി നല്ലൊരുമുക്തിക്കായിക്കൊണ്ടഹൊഭവിക്കുന്നു കില്ലില്ലരജസ്തമൊഭജനാൽമനു
ഷ്യക്കു വ്യസനമൊഹഭയാദികളുംഭവിക്കുന്നു അതിനാൽകുശലന്മാരായുള്ളൊർമൊഹനമാ യധി
കംശുദ്ധസത്വാത്മകമായിട്ടുള്ളൊരു ശ്രീനാരായണനരാഭിഖ്യയാംതവതനും മാനസശുദ്ധ്യാഭജിച്ചീടു
ന്നുനിരന്തരം സാത്വതന്മാരായുള്ളൊർസത്വത്തെപുരുഷാഖ്യ മാദ്യമാംരൂപമെന്നുപറഞ്ഞീടുന്നുവെ

ഗ്ഗോ സത്വത്താൽ വൈകുണ്ഠസമ്പ്രാപ്തിയുമഭയവു മെത്തീടുമാത്മസുഖമെന്നവങ്ങരുളുന്നു താമസരാജസന്മാരാലങ്ങിനെവരുവീല ഭ്രമാപായസ്ഥൂലശമാനായുള്ളൽപുരുഷനുമായി വിശ്വനാഥനായി പരദൈവതവുമായി വിശ്വനാൽഗുരുവായിസംയതവാക്കുമായി ഋഷിയാസ്സാരായണനാസ്സരോത്തമനായി വിശദവേദമാർഗ്ഗസമ്പ്രവർത്തകനായു ള്ളിങ്ങിനെയുള്ളഭവാനായ്ക്കൊണ്ടു നമസ്കാരം മംഗലരൂപമുനിമാനസനിലയന വിതഥേന്ദ്രിയമാർഗ്ഗവിക്ഷിപ്തചിത്തൻപുമാൻ സതതംസ്വേന്ദ്രിയപ്രാണാദിവർഗ്ഗങ്ങളുടെ നിയന്തൃത്വേനസ്ഥായുള്ളൊരുഭവാനെന്നിൻ ഭരന്തമായയിനാൽശബ്ദാദിവിഷയെഷു രൂഢബുദ്ധിയായിപോകയാലറിവീല ആയവന്നിവിലസൽഗുരുവായിട്ടുള്ളോര നിന്തിരുവടിയരുളിച്ചെയ്തവേദമാർഗ്ഗം സന്തതമറിയുമ്പൊൾസാക്ഷാത്തായറിയുന്നാം സത്വത്താൽപ്രകാശകമാംഭവത്സ്വരൂപം സത്യമാംവേദത്തിനാലെന്നിയെകഴിവരാ ബ്രഹ്മമുഖ്യന്മാരായവിദ്വാന്മാർയത്നഞ്ചെയ്തു മമാർഗ്ഗത്തിങ്കലേറ്റം മോഹിച്ചുകിടക്കുന്നു സർവ്വസാംഖ്യാദിവാദഭേദാനുസാരിശീലൻ സർവ്വദേഹാദിസംഘാതത്തിങ്കൽ ഗൂഢനായി ബോധസ്വരൂപിയായുമഹാപുരുഷനായുള്ളൊരു നാഥനാംഭവാനെഞാൻവന്ദിച്ചിടുന്നേൻ വിഭൊ അദ്ധ്യായമെട്ടിലിടെക്കഥിത്തുമെലെടവു മർത്ത്യാദരെരെണ്കെട്ടുകൊണ്ടാലുംകഥാമൃതം ( ൯ ) ധീമാനാംമാർക്കണ്ഡെയമാമുനിപ്രവരനാൽ സാമൊദംസംസ്തുതനാംഭഗവാൻനരസഖൻ ശ്രീനാരായണനതിപ്രീതനായരുൾചെയ്തു ശൌനകമഹാമുനെകെട്ടാലുംനാഥവാക്യംഭോഭൊബ്രഹ്മർഷിവര്യചിത്തൈകാഗ്ര്യത്തെക്കൊണ്ടും ഭോഭോമയ്യനപായിയാകിയഭക്തികൊണ്ടും തപസ്സ്വാദ്ധ്യായസംയമങ്ങളെക്കൊണ്ടുംഭവാൻസുഭക്തോത്തംസസിദ്ധനായ്ഭവിച്ചിരുന്നു നം താൽബ്രഹ്മവ്രതചര്യകൊണ്ടുതുഷ്ടരായ് ഞങ്ങൾ ഭദ്രന്തെവിച്ചീടുമിഷ്ടമാംവരത്തെനീ വരിച്ചുകൊള്ളുകെന്നുകെട്ടുമാമുനിശ്രേഷ്ഠൻ തെരിക്കെന്നഖിലെശനന്നൊടങ്ങുണർത്തിച്ചു ദേവദേവെശപ്രപന്നാർത്തിമൊചനാച്യുത കേവലംവരംഞാൻകൊണ്ടെന്തുമെപെണ്ടീലമെ ഭവത്സന്ദർശനമെലബ്ധമായിതുനാഥ ഭഗവന്നജാദികൾപൊലുമിശ്രീപദാബ്ജവീക്ഷണത്തിനായ്ക്കൊണ്ടുയൊഗപക്വമായുള്ള ശ്ലക്ഷ്ണമാമ്മനസ്സിനാൽവാഞ്ഛിച്ചീടുന്നുവെല്ലോ അങ്ങിനെയുള്ളഭവാനന്നെത്രഗോചരനാ യിങ്ങിതിന്മീതെഎന്തുവരത്താൽവരാനുള്ളൂ എങ്കിലുംപുണ്യശ്ലോകസുശിഖാമണിയായ പങ്കജനേത്രബ്രഹ്മാദികളഖിലവും സത്തിങ്കൽനിന്നുഭിന്നമായിട്ടുയാതൊന്നിനാൽ നിത്യവുമറിയുന്നിതമ്മായാദർശിക്കുവാൻ ഇച്ഛിച്ചീടുന്നെനെന്നുപ്രാർത്ഥിച്ചുസ്തുതിച്ചുള്ളൊരുല്ലമാനസനൊടുഭഗവാൻതഥൈത്യരുളി ഈശ്വരൻസ്വയമാനന്ദാൽ ഋഷ്യാശ്രമത്തെ ശാശ്വതൻപ്രാപിച്ചൊരുശേഷത്തിൽമുനിശ്രേഷ്ഠൻ സ്വാശ്രമത്തിങ്കൽതന്നെവസിച്ചുതദർത്ഥമ ങ്ങാശ്രുതമായതിനെചിന്തയന്നായിവാണാൻ അഗ്ന്യർക്കേന്ദുംബുഭൂവായുവാകാശാത്മാക്കളെട്ടിൽഅച്യുതന്തന്നെധ്യാനഞ്ചെയ്തുസമ്പ്രാപിച്ച മാനസമയങ്ങളാംദ്രവ്യജാലങ്ങളാലെ മൌനെശൻഹരിഭഗവാന്തന്നെപൂജചെയ്തു ഭക്ത്യുദ്രേകവ്യാപൃതനായൊരിക്കാൽപൂജയെയും ഭക്തനാംമുനിവര്യൻമറന്നുകൊണ്ടീടിനാൻ മുനിനായകനെവംപുഷ്പഭദ്രാതീരത്തിൽ മരുവീടുന്നകാലമൊരുനാൾസന്ധ്യാഖിദ്യെനു ഘൊരഘൊരമായുള്ളവാതനംവീയിടിനാൻ മാരുതാനുസാരികളായിട്ടു ചണ്ഡങ്ങളാം മെഘങ്ങൾതടിത്തുകളൊടെത്തിട്ടുതെച്ചുസ്വരം ആഘൊഷത്തൊടുംഘൊരഗർജ്ജിതപുരസ്സരം ഭീമമാംവർഷമുണ്ടായുടനെന്തരംക്ഷൊൻ ക്ഷ്മാതലംചതുസ്സമുദ്രാക്രാന്തമായിതപ്പൊൾ മാരുതവെഗത്തിനാലൂർമ്മികളൊടുമതി ഘൊരാവർത്തങ്ങളൊടുംഗംഭീരഘൊഷത്തൊടും ഉഗ്രനക്രാദിയായയാദസാംഗണത്തൊടും വ്യഗ്രതെകുന്നഘൊരഘൊരമാംശബ്ദത്തൊടും അതിക്രാന്താകാശമാംജലത്തെകൊണ്ടുംമറ്റു ത്തടിക്കുന്നതുകൊണ്ടും ചമ്പാസംഘാതത്താലും തന്നൊടുകൂടനാലുവിധമായുള്ളലൊക മന്നെരമന്തർബ്ബഹിർവ്യാപിതമായികണ്ടും ഭൂമിയെജലാപ്ലുതയായിട്ടുകാൺകയാലും മാമുനിഭയാവിഷ്ടനായിതെന്നതെവെ ണ്ടു ഊർമ്മികളാലെഭയങ്കരമായ്പ്രഭഞ്ജനാഘൂർണ്ണിതാർണ്ണവംവർഷത്തുകളാംമെഘങ്ങളാൽ ആപൂര്യമാണമായിട്ടുകാലംനവഖണ്ഡദ്വീപാദിയുക്താംഭൂമിയെകമായുരച്ചിതു ത്രൈലൊക്യംജലാപ്ലുതമായിട്ടുകണ്ടുമുനി ചാലെതാനെകനതിൽഭ്രമിച്ചുജഡാന്ധവൽ ക്ഷുൾത്തൃൾപീഡിതനായിജലജന്തുക്കളാല ങ്ങെത്രയുമുപദ്രുതനായൂർമ്മിവായുവിനാൽ ആഹതനായിഘൊരമായുള്ളതമസ്സിങ്ക ലാകുലപ്പെട്ടുദിക്കമറിയാതങ്ങുമിങ്ങും ഭ്രമിച്ചുപരിശ്രാന്തനായ്ക്കുചിന്നനായി സുമതിചുഴിയിൽപ്പെട്ടുമ്മിഭിസ്താഡിതനായി അന്യൊന്യ

ഷലാതികളാം ജലജന്തുക്കളാലെ ധന്യൻ ഭക്ഷിതനായി ഭവിച്ചു ചിലെടത്ത ശോകത്തെ കചിൽ കചി
ന്മോഹത്തെ കചിൽ ദുഃഖം വ്യാകുലമില്ലാതുള്ള സുഖത്തെ കചിൽ ഭയം വ്യാധ്യാദിപീഡിതനായ്മൃത്യു
തന്നെയും കചിൽ മെദ്ധ്യൻ സംപ്രാപിക്കുന്നു ബഹുവർഷങ്ങളെവം വിഷ്ണുമായാവൃതാത്മാവാമിവനി
തിൽ ഭ്രമിച്ചു ലക്ഷാംശതുല്യാഭായാൻ കഴിച്ചു പിന്നൊരുനാൾ അങ്ങിനെ ഭ്രമിക്കുമ്പോൾ ഭൂമെരുന്നതദെ
ശെ തിങ്ങിപ്പല്ലവഫലശോഭിതം സുകോമളം ന്യഗ്രോധം കണ്ടാനതിന്നീശാനശാഖയിങ്കൽ വ്യഗ്ര
മെന്നിയെ പത്രപുടത്തിൽ ശയിപ്പോനായി സ്വപ്രഭകളെ കൊണ്ടുതമസ്സൊഗ്രസിക്കുന്നൊരു ബാല
കനെ കണ്ടിതു മാമുനീന്ദ്രൻ കോമളം മരതകശ്യാമളം സുകുമാരം ശ്രീമദച്ഛമുഖപങ്കജം സുന്ദരഭ്രൂവിലാസം
ചാരുനാസികാപുടം കംബുവത്ത്രിരേഖാവ്യത്തൊരു സുന്ദരഗ്രീവം വിസ്തൃതവക്ഷസ്ഥലം ശ്വാസത്താ
ൽ കമ്പായമാനാളകസുശോഭിത ഭാസുരകർണ്ണദ്വയം വിദ്രുമാധരകാന്ത്യാ ശംഖശോണായതപീയൂഷ
സന്നിഭസ്മിതം ഭൂഷണൈതരഹൃദ്യഹാസാവലോകോജ്ജ്വലം ബന്ധുരതരനാഭിം സുന്ദരാംഗുലീജാലസ
ന്തതകരാബ്ജാഭ്യാമന്നിയ ചരണാബ്ജം വക്ത്രാബ്ജെ വിനിധായ പിബന്തം സുകുമാരമൂർത്തമവൊ
ലം കണ്ടു വിസ്മിതനായി മുനി ബാലദൃഷ്ടനാൽ വീതശ്രമനാസ്സന്തോഷത്താൽ ചാലവെ വികസിതഹൃ
ന്നേത്രപത്മനായി പുളകാങ്കിതനായിത്ത്യാശ്ചര്യരൂപം കണ്ടതനാൽ ശങ്കിതനെന്നാകിലും ബാല
പാദേച ചെന്നപ്പോൾ ബാലകന്റെ ശ്വാസത്താൽ മൃകണ്ഡുജൻ ധന്യബാലകനുടെ ഉള്ളിൽ പൊ
യ്യശകംപോൽ പ്രളയത്തിന്റെ മുമ്പിലിജ്ജഗത്തിന്നെപോൽ പലതുമവിടത്തിൽ കണ്ടു മോഹിച്ചീ
ടിനാൻ ആകാശഭൂമികളുന്നക്ഷത്രപങ്ക്തികളും സാഗരസപ്തദ്വീപവർഷങ്ങളെയും ദിക്കുകളെയും
സുരാസുരന്മാരെയും പിന്നെ മികച്ചുള്ളവനങ്ങൾ ദേശങ്ങളും സരിത്തുകൾ നഗരഗ്രാമങ്ങളും കൃഷിഭൂ
മികളെയും സുകരപ്രജങ്ങളും മാശ്രമവർണ്ണങ്ങളും തത്തദ്വൃത്തികളെയുമ്മഹൽഭൂതങ്ങളെയും ചിത്രങ്ങളാ
യഭൌതികൌഘങ്ങൾ പലതെയും നാനാകല്പനാരൂപമാകിയ കാലത്തെയും നാനാവായവമറ്റും പല
തും കണ്ടുമുനി ഹിമവൽഗിരി പുഷ്പഭദ്രയാന്നദിയെയും സ്വമതിനിജാശ്രമത്തെയുമുള്ളിൽ കണ്ടു വി
ശാലമെവം കാണുമ്പോൾ പിന്നെയും ശിശോശ്വാസാൽ വിസൃഷ്ടൻ പുറത്തായി പതിച്ചു പ്രളയാബ്ധൌ
അതിങ്കൽ ഭൂമിയുടെ ഉന്നതപ്രദേശത്തിൽ ബൃഹത്രൂഢമായുള്ള വടവൃക്ഷത്തിനെയും തൽപത്രപുടത്തി
ങ്കൽ ശയിക്കും ബാലനെയും അപ്രമേയനാം മുനി പിന്നെയും കണ്ടുകൊണ്ടാൻ പ്രേമസംയുതം സുധാസാ
ന്നിഭസ്മിതയുക്ത കോമളാപാംഗനിരീക്ഷണത്താൽ കുമാരനാൽ മാമുനി നിരീക്ഷിതനായനന്തരം ഹൃ
ദി സന്മോദമധിഷ്ഠിതനാകിയ ബാലകനെ കണ്ടു ഹൃഷ്ടനായധോക്ഷജനെയാശ്ലേഷിപ്പാൻ ഉണ്ട
ൽ തിന്നുള്ളമുനി ചെന്നൊരനേരത്തിങ്കൽ ആശ്ലേഷം ലഭിപ്പതിനുമുമ്പെ യോഗാധീശ നീശ്വരൻ ഹൃ
ദാശയൻ സാക്ഷാത്താം ശ്രീഭഗവാൻ അമ്മുനിയുടെ മുന്നിൽനിന്നന്തർദ്ധാനവും ചെയ്താൻ ചെമ്മെ
ദൈവാനുകൂലഹീനന്റെ വ്യാപാരം പോൽ ഹരിയോടൊരുമിച്ചു മറഞ്ഞു വടമതും സലിലം പ്രളയവാരി
ധിയും ക്ഷണാന്തരാൽ മാമുനി മുന്നെപ്പോലെ തന്നുടെ ആശ്രമത്തിൽ സാമോദം മുന്നെയിരുന്നതുപോ
ലിരിക്കുന്നു ഒമ്പതാമദ്ധ്യായമിവിടത്തിങ്കൽ കഴിഞ്ഞിതു സമ്പ്രതി മേലെടവും കേട്ടുകൊള്ളുക ഭക്ത്യാ. (൧൦)
മൃകണ്ഡുസുതനെവം ഹരിനിർമ്മിതമായ നിഖിലം യോഗമായാവൈഭവമനുഭൂയ ശ്രീനാരായണനെ
ന്നെ ശരണം പ്രാപിച്ചിതു ശൌനകമാമുനെ പ്രാർത്ഥിച്ചിട്ടന്നിതെവം ശരണാഗതാഭയപ്രദനെ
പാദമൂലം കരുണാനിധെ ഞാൻ പ്രപന്നൊസ്മ്യഹം വിഭൊ വിദ്വാന്മാർ പോലുമെങ്ങൾ ജ്ഞാനികളെ
ന്നനടി ച്ചേത്രയും മോഹിക്കുന്നതാവകമായയാലെ ഇങ്ങിനെ സമാഹിതചിത്തനാം മുനീന്ദ്രനെത്തും
ഗമാം വൃഷത്തിന്മെൽ രുദ്രാണിയോടും കൂടി സ്വഗണാവൃതനായി ദിവിയിൽ ചരിക്കുമ്പോൾ ഭഗവാ
ൻ ശ്രീശങ്കരൻ കണ്ടൊരനേരത്തിങ്കൽ ഗിരിജാ ഗിരീശനൊടരുളിച്ചെയ്തിതന്നാൾ കരുണാനിധെ ഭ
ഗവൻ കാണ്ക മുനീന്ദ്രനെ വിപ്രേന്ദ്രന്നിശ്ചഞ്ചലമാനസെന്ദ്രിയദേഹൻ മന്ദ്രൊനിശ്ചലൊദധി
ഷവാതാബ്ധിപൊലെ ഇവന്റെ തപസ്സിന്റെ സാക്ഷാത്താം സംസിദ്ധിയെ ഇവന്നു നൽകെണ
മെ സിദ്ധിദനെല്ലൊ ഭവാൻ ഗിരിജാവാക്യം കെട്ടു ഗിരിശൻ പ്രസന്നനാ ഗിരിനന്ദനയൊടു ചിരി
ച്ചരുൾചെയ്തു ഇച്ഛിക്കില്ലിവനാശിസ്സുകളെയൊരിക്കലും മറ്റുള്ളൻ ബ്രഹ്മത്തിൽ മോക്ഷം പോലുമിച്ഛിക്കി
ല്ലിവൻ ഭഗവത്യധോക്ഷജപുരുഷെ വ്യയെ വിഷ്ണൌ പരമഭക്തിയെയും ലഭിച്ചുകൊണ്ടാനിവൻ
എങ്കിലും ഭവാനി നാം സാധുവാമിവനൊട്ടു പങ്കജനെത്ര സംവാദം ചെയ്തീടുകവെണം സാധുനാം ശ

മന്നുണ്ണാം പരമലാഭമല്ലൊ സാദരമെവമുക്ത്വാ സൽഗതിയായനാഥൻ സർവ്വദെഹികൾക്കുമങ്ങീശ്വരൻശ്രീഭഗവാൻ സർവ്വവിദ്യകൾക്കെല്ലാമീശനാം മഹെശ്വരൻ താപസസവിധത്തിലെഴുന്നെള്ളിയനെരം താപമൊചനന്മാരായ്ജഗദാത്മാക്കളായൊരവർകൾവന്നതെതുമറന്നീലമുനീന്ദ്രൻ നിരുദ്ധംരുദ്ധബുദ്ധിവൃത്തിയാകയാലഹൊ തന്നെയുംവിശ്വത്തെയുമറിയാതിരിക്കുന്നിതിന്നിവനെന്നുള്ളതുമറിഞ്ഞുമഹാദെവൻ യൊഗമായയാതസ്യഹൃദയാകാശെപുക്കാൻ യൊഗെശൻസുഷിരത്തിൽവായുപൂകുന്നപൊലെ ആത്മനിപ്രാപ്തംതടിൽപിംഗൊരുജടാധരം ത്രീക്ഷണമഷ്ടഭുജമുന്നതകായംദെവം ശാർദ്ദൂലചർമ്മാംബരംശൂലചാപെഷുഖഡ്ഗ പ്രൊല്ലാതചർമ്മധരമക്ഷമാലാകപാല പരശ്വധമരുകധാരിണംശൊഭമാനം ഗിരിശംവീക്ഷ്യഹൃദിവിസ്മിതനായിമുനി എന്തിതെന്നെവംസമാധിയിൽനിന്നുവിരമിച്ചു ഹന്തനെത്രങ്ങൾമിഴിച്ചുനൊട്ടുനൊക്കുന്നെരം മൂന്നുലൊകൈകഗുരുവാമുമാസഹായനെ മാന്യനാമുനികണ്ടുശിരസാനമിച്ചിതു രുദ്രാണീസഹിതനാംഗണസംവൃതനാംശ്രീരുദ്രമൂർത്തിക്കായ്ക്കൊണ്ടുസ്വാഗതാസനപാദ്യ അർഘ്യസ്രഗ്ഗന്ധധൂപദീപങ്ങളാൽപൂജചെയ്തു വിഖ്യാതനായമുനിനായകനുണർത്തിച്ചു ആത്മാനുഭാവംകൊണ്ടുപൂർണ്ണകാമനാകിവിലാശ്രയനായിശാന്തനായനിന്തിരുവടിയ്ക്കെന്തൊന്നുചെയ്യുന്നുഞാൻനിന്തിരുവടിയാലെ സന്തതംവൃത്തമാവ്ക്കുന്നിതുജഗൽ നമസ്സെശിവായശാന്തായസത്വായാജായ നമസ്സെരുദ്രായഘൊരായരാജസജുഷെ നമസ്സെതമൊജുഷെത്ര്യംബസംസ്തുതനായ സർവ്വെശ്വരൻദെവൻഭഗവാൻസതാംഗതി ശ്രീമഹാദെവൻപ്രസന്നാത്മാവായ്സുഷ്ഠനായി മാമുനിയൊടുചിരിച്ചിവണ്ണമരുൾചെയ്തു മാമുനെകാമമായവരത്തെവരിച്ചാലും ധീമൻബ്രഹ്മാവുംഞാനുംവിഷ്ണുവുംവരദന്മാർ ഞങ്ങടെസന്ദർശനംമൊഘമായിട്ടുംവരാ ഞങ്ങളെക്കണ്ടാൽമർത്ത്യൻമൊക്ഷവുംപ്രാപിക്കുന്നു സാധുക്കളായിശാന്തന്മാരാസ്സ്നിസ്സംഗന്മാരായി സാദരംസർവ്വഭൂതവത്സലന്മാരുമായി ഞങ്ങളിലെകാന്തഭക്തന്മാരായ്മിരിപ്പൊരായിങ്ങിനെസമദൃഷ്ടിയുള്ളൊരുബ്രാഹ്മണരെ ലൊകരുംലൊകപാലന്മാരുംസെവിച്ചീടുന്നു ലൊകെശന്മാനുംഹരിയുംഞാനുമവ്വണ്ണമെ എങ്കലച്യുതങ്കലുംപങ്കജയൊനിയിലും തങ്കലുംപരങ്കലുംഭെദമൊരണുപൊലും നിങ്ങൾകാണുന്നില്ലതുമൂലമബ്രാഹ്മണരെ ഞങ്ങൾസെവിച്ചീടുന്നതെന്നതുമറിഞ്ഞാലും ശുദ്ധിചെയ്കയില്ലജലമയമാംതീർത്ഥങ്ങളും ശുദ്ധിചെയ്കയില്ലമൃച്ഛിലാമയദെവന്മാരും അതുകൾപെരുകാലംകൊണ്ടെശുദ്ധിയെചെയ്തു ഭവത്സാധുക്കൾകണ്ടമാത്രത്തിൽശുദ്ധിയാക്കും ബ്രാഹ്മണന്മാർക്കായ്ക്കൊണ്ടുനമസ്കാരഞ്ചെയ്യുന്നെൻ ധാർമ്മികരവർത്രയീമയമസ്മദ്രൂപത്തെ തപസ്സ്വാദ്ധ്യായസംയമാദിയാൽഭരിക്കുന്നു നിന്തദ്ദർശനാത്താൽശ്രവണത്തിനാൽപൊലും എത്രയുംപാപികളായൊരെയന്ത്യജരെയും ശുദ്ധന്മാരാക്കീടുന്നുസജ്ജനമെന്നുനൂനം അവർകളൊടുസംഭാഷണമാദികൾചെയ്വാൻ ഇവനുസംഗതിവന്നിട്ടുകിൽചൊല്ലെണമൊ ചന്ദ്രചൂഡൻറധർമ്മരഹസ്യയുക്തമായ ധന്യമാംവാഗമൃതംകർണ്ണാഞ്ജലിപാനഞ്ചെയ്തിട്ടുമെതൃപ്തനായിഭവിച്ചില്ലമുനീന്ദ്രൻ മാധവമായയാലെസുചിരംഭ്രമിതനായി എററവുംകർശിതനായുള്ളൊരുമാർക്കണ്ഡെയൻ പൊററിതൻവാഗമൃതധ്വസ്തസർവ്വക്ലെശനായി ശിവനൊടായുണർത്തിച്ചിതുമർത്ത്യന്മാരാൽ ഈശ്വരചര്യയെതൂഹിക്കാവുന്നതല്ല നിങ്ങളാൽപ്രവർത്തിപ്പിക്കപ്പെട്ടുംഭൂതങ്ങളെ നിങ്ങൾകീർത്തിക്കുന്നതുംനമിക്കുന്നതുംപാർത്താൽ ധർമ്മത്തെഗ്രഹിപ്പിപ്പാനായ്ക്കൊണ്ടുപ്രവക്താക്കൾ ചെമ്മെദെഹികളുടെക്രിയകളൊരൊന്നിനെ ആചരിക്കുന്നുഅനുമൊദിച്ചുകൊണ്ടീടുന്നു ആദരാൽസ്തുതിക്കയുംചെയ്യുന്നിതെന്നുനൂനം ലൊകസംഗ്രഹണാർത്ഥമുടെമായാമയി യാകിയവൃത്തിയൊടുയുക്തമാമ്മനാലിയാൽ മുഞ്ഞൊന്നപൊലെചെയ്യുന്നതിനാൽഭഗവാൻറ അഞ്ചിതപ്രഭാവത്തിന്നില്ലൊരുദൂഷ്യമെതും മായിയാൽപ്രവൃത്തിപ്പിക്കന്നൊരുകപടത്താൽ മായിടെപ്രഭാവത്തിന്നെന്തൊരുദൂഷ്യമുള്ളൂ യാതൊരുഭവാന്മനസ്സാലിദംജഗത്സൃഷ്ട്വാ സാദരമതിനുള്ളിൽതാന്താനെപ്രവെശിച്ചു കർത്താവെന്നതുപൊലെചെയ്യുന്നഗുണങ്ങളാൽ ചിത്രമായ്ശൊഭിക്കുന്നുസ്വപ്നദൃക്കെന്നപൊലെ അങ്ങിനെമഹാത്മാവാസ്ത്രിഗുണാത്മകനായി മങ്ങാതകെവലനായദ്വിതീയനുമായി ഗുരുവായ്ബ്രഹ്മമൂർത്തിയാംഭഗവാനായ്ക്കൊണ്ടു പരിചിൽനമസ്കാരംചെയ്യുന്നെനഹമഹൊ നിന്തിരുവടിയുടെദർശനംസിദ്ധിച്ചെൻഞാൻ എന്തിതിൽപരമൊരുവരംഞാൻവരിക്കെണ്ടു നിന്തിരുവടിയുടെദർശനത്തിനാൽതന്നെ സന്തതംപൂർണ്ണാനന്ദനായിട്ടുഭവിച്ചെൻഞാൻ എങ്കിലുമൊരുവരംവരിച്ചീടുന്നെൻ

നാഥ പങ്കജെക്ഷണനായശ്രീമദച്യുതങ്കലും തൽപരന്മാരിലും മെ ഭക്തിസംഭവിക്കെണം മല്പ്രഭൊ ഭവാങ്കലിങ്ങുള്ള ഭക്തിയെപ്പൊലെ ഇങ്ങനെ മുനീന്ദ്രനാൽ പ്രാൎത്ഥിതനായ സൎവ്വ മംഗലാകാന്തൻ പ്രസാദിച്ചിതു ശൎവ്വാണിയും മാമുനീന്ദ്രനൊടരുൾചെയ്തു തന്നെരം നാഥൻ മാധവന്തങ്കൽ ഭവാൻ ഭക്തിമാനാകമൂലം സൎവ്വകാമവും കല്പാന്തത്തൊളം പുണ്യമായി ഭവ്യമാകും യശസ്സുമജരാമരതയും മൂന്നുകാലജ്ഞാനവും വിരക്തിസംയുക്തമായ്മാന്യമായുള്ള ബ്രഹ്മവിജ്ഞാനമതും പിന്നെ അമ്മഹാപുരാണാചാൎയ്യതാവും മഹൎഷിയാം ബ്രഹ്മവച്ചസ്വിയായനന്നക്കഭവിക്കട്ടെ ഇങ്ങിനെയിന്ദുകണ്ഠജനായൊണ്ടുപരന്നൽകി മംഗലൻ ത്ര്യക്ഷൻ ഗിരിശനെഴുന്നെള്ളിയശെഷം ദെവിയൊടിവൻ കണ്ടമായാവൈഭവങ്ങൊല്ലി ദെവദെവെശൻ മറഞ്ഞീടനന്നതുനെരം സമ്പ്രാപ്തമഹായൊഗമഹിമാവവൻ ഹരി തമ്പുരാൻ തങ്കലെകാന്തതയെ ഗമിച്ചുള്ളൊരാൻ പ്രത്യക്ഷമായി ചരിച്ചീടുന്നിതിന്നും ഭൂമ്മൗ സത്തമനാമമുനി തന്നുടെവൃത്താന്തവും അമ്മുനികണ്ടഭഗവന്മായാവൈഭവവും ചെമ്മെനിങ്ങൾക്കായിക്കൊണ്ടു നുവൎണ്ണിച്ചുനഹം ഭഗവന്മായയുടെവൈഭവാൽ മാൎക്കണ്ഡെയൻ ബഹുകല്പകാലങ്ങൾ പ്രളയജലധിയിൽ ഭ്രമിച്ചാനെന്നുള്ളതു സൎവ്വസാധാരണമായ്ഭവിച്ചപ്രളയമല്ലെന്നുധരിച്ചാലും ഒരംശ രെച്ഛയാലമ്മാമുനിക്കമാത്രമെവമാശ്ചൎയ്യമുണ്ടായെന്നു ചൊല്ലുന്നു വിപശ്ചിജ്ജനം യാതൊരു മൎത്ത്യൻ ഹരിവൈഭവഭാവിതമാം മാധുൎയ്യമായ മാൎക്കണ്ഡെയന്റെ വൃത്താന്തത്തെ ശ്രവിച്ചീടുന്നു ശ്രാവിപ്പിക്കുന്നു രണ്ടുപെരും നിവൃത്തന്മാരായ്ക്കൎമ്മബന്ധത്താമൊചിക്കുമെ മാൎക്കണ്ഡെയൊപാഖ്യാനമെന്നു പെരായുള്ളൊരു ശ്ലാഘ്യമായുള്ള പത്താമദ്ധ്യായം കഴിഞ്ഞിതു. ( ൧൦ ) ശൌനകമഹാമുനി സൂതനൊടതുനെരം മാനസാനന്ദം പൂണ്ടു ചൊദിച്ചുകൊണ്ടീടിനാൻ സമസ്തതന്ത്രസിദ്ധാന്തത്തിന്റെ തത്വവിത്തായ്യുള്ളി ബുധെന്ദ്രിയനുമായി ബ്രഹ്മവിത്തമനായി ഭാഗവതൊത്തമനായുള്ളൊരു ഭവാനൊടു ഭാഗധെയാൎത്ഥ്യമെന്നല്ലൊരൎത്ഥത്തെ ചൊദിക്കുന്നെൻ ചിൽഘനനായുള്ളൊരു ശ്രീഹരിഭഗവാന്റെ വല്ലഭാമുപാസനാവിഷയത്തിങ്കലഹൊ അംഗൊപാംഗായുധാകല്പാദികൾ യാതൊന്നിന്നാലെങ്ങിനെകല്പിക്കുന്നു വൎണ്ണിച്ചു ചൊല്ലീടുക താല്പൎയ്യം ക്രിയായൊഗം കെൾക്കവാൻ പാരമുണ്ടു പ്രാപ്തമാമമൎത്ത്യത്വമതിനാലെന്നു കെൾപ്പു ശൌനകമുനിയുടെ ചൊദ്യമിങ്ങിനെ കെട്ടു ജ്ഞാനിയാം ശ്രീസൂതനുമീവണ്ണമരുൾചെയ്തു ഗുരുവൎയ്യരെന്നമസ്കരിച്ചു ചൊല്ലീടുന്നെൻ ഹരിതൻ വിഭൂതികൾ പത്മജന്മാദികളാം ആചാൎയ്യന്മാരാൽ വെദതന്ത്രമാൎഗ്ഗങ്ങൾകൊണ്ടു ആദരാലുക്തങ്ങളായുള്ളവ കെട്ടുകൊൾക പ്രകൃതി സൂത്രം മഹത്തത്വവുമഹങ്കാരം പ്രകടങ്ങളായുള്ള പഞ്ചതന്മാത്രകളും എവമൊമ്പതും പത്തിന്ദ്രിയവുമ്മനസ്സൊന്നും കെവലം സ്ഥൂലഭൂതങ്ങളുമിഷ്ടവിംശതി തത്വത്തിൻ സമഷ്ടിലൊകത്രയമായ്ക്കാണുന്നു ചിത്തിതിലെങ്ങുമധിഷ്ഠിതമാമതു വിരാട്ട് ഇതുതാനന്നെമഹാപുരുഷരൂപമ്മുനെ പാദയുഗ്മങ്ങൾ ഭൂവാം ശിരസ്സു ദ്യോവാകുന്നു നാഭിയാന്നഭസ്ഥലം സൂൎയ്യൻ നെത്രങ്ങൾ വായു നാസികാരിക്കുകളാം കൎണ്ണങ്ങൾ പ്രജാപതി മെഢ്രമാം പായു മൃത്യു ബാഹുക്കൾ ലൊകപാലർ ആദ്ധ്യാനാഞ്ചന്ദ്രന്മനസ്സായതു ഭ്രൂക്കൾ യമൻ ഉത്തരാധരം ലജ്ജാമറെറതു ലൊഭമെല്ലൊ ചിത്രദന്തങ്ങൾ ജ്യോത്സ്നാമന്ദഹാസമാം ഭ്രമം വൃക്ഷങ്ങൾ രൊമങ്ങളാം മെഘങ്ങൾ മൂൎദ്ധജങ്ങൾ ദക്ഷനായുള്ള മുനിനാഥനിയൊനം കെൾക്ക ഒരു ദെഹാവയവസന്നിവെശത്താൽ വ്യഷ്ടിപുരുഷൻ മിതനായിട്ടെങ്ങിനെ ഇരിക്കുന്നു അപ്പൊൾ ലൊകാവയവസന്നിവെശാൽ സമഷ്ടി ചില്പുരുഷനുമൊന്നെവ്യഷ്ടിയെ സമഷ്ടിയാം കൌസ്തുഭമെന്നുള്ളൊരു വ്യാജെന ജഗദീശൻ ശുദ്ധമാം ജീവചൈതന്യത്തെയും വഹിക്കുന്നു അക്കൌസ്തുഭത്തിന്നുടെ വ്യാപിനിയാം പ്രഭയെ ലക്ഷ്മീശൻ ശ്രീവത്സമായുരസ്സിൽ ധരിക്കുന്നു നാനാവായുള്ള ഗുണമയിയാം സ്വമായയെ മാനവരാതിവനമാലയായ്ധരിക്കുന്നു പീതമായിട്ടുള്ളൊരു ഛന്ദൊമയമാം വസ്ത്രത്തെയും ബൊധത്രിസ്വരൊങ്കാരാത്മാ ബ്രഹ്മസൂത്രത്തെയും ദെവനസ്സാംഖ്യത്തെയും നല്ലൊരു യൊഗത്തെയും കെവലൻ മകരകുണ്ഡലങ്ങളായ്പൂണ്ടു നന്നു സൎവ്വലൊകത്താൽ നമസ്കൃതമാം ബ്രഹ്മലൊകം സൎവ്വെശൻ മൌലിയായിധരിച്ചീടുന്നുവെല്ലൊ അനന്താസനമവ്യാകൃതമാം പ്രധാനമാം അമിതജ്ഞാനാദിഭിദ്യുക്തമാം സത്വം പത്മം ഓജസ്സാസഹൊബലാന്വിതം പ്രാണതത്വം ഭ്രാജത്താം ഗദയായി ധരിച്ചീടുന്നു നാഥൻ അപ്പുകൾക്കുടെതത്വമാകുന്നു ശംഖശ്രെഷ്ഠം അപ്രമെയമാകുന്നു തെജസ്സുതത്വമസ്സുദൎശ്ശനം നഭസ്സുതത്വമാം ഖഡ്ഗമതു തമൊമയചൎമ്മം ബിഭൎത്തി കാലരൂപമായുള്ള ശാൎങ്ഗത്തെയും എന്നല്ല കൎമ്മമയമാകുന്നതുണീരവും ഇന്ദ്രിയസമൂഹങ്ങൾ ശരങ്ങളെ

നെന്നോതുന്നു ഉന്നതക്രിയാശക്തിയുക്തമാമ്മനസ്സല്ലൊ സ്പന്ദനംതൽസ്പന്ദനാഭിവ്യക്തിതന്മാത്രകൾ
പരലാഭയാദിരൂപതത്തെഭാവിക്കേണം പരമായുള്ളതത്വങ്ങൾകൊണ്ടെന്നറിക ദെവപൂജാഭൂമിയെ
സൂൎയ്യമണ്ഡലമായും കെവലംഗുരുകൃതമന്ത്രദീക്ഷയാൽപിന്നെ തനിക്കദെവപൂജായൊഗ്യതാംഭാവി
ക്കേണം ഭഗവാനുടെപരിചൎയ്യയാൽതന്നുടയ സകലപാപങ്ങളുംപൊമെന്നുഭാവിക്കേണം ഭഗവ
ൽശൎവ്വാത്ഥമാമൈശ്വൎയ്യാദിഷൾഗുണ്യം ഭഗവാൻലീലാപത്മമായ്ധരിക്കുന്നിതെന്നും ധൎമ്മവുംയ
ശസ്സുമാംരണ്ടുചാമരങ്ങളെ ധൎമ്മസ്ഥാപനൻഭഗവാൻധരിക്കുന്നിതെന്നും ഒരിക്കാലുമെഭയമില്ലാത
ശ്രീവൈകുണ്ഠം ഹരിക്കാതപത്രമായ്ധരിച്ചുകൊണ്ടീടെണം മൂന്നുവെദങ്ങളായഗരുഡൻവഹിക്കുന്നു
മാന്യനാംയജ്ഞപുമാന്തന്നെയെന്നോൎത്തീടെണം ആത്മാവാംശ്രീഹരിതന്നനപായിനിയായ സാ
ക്ഷാൽപ്രകൃതിയായതുലക്ഷ്മിയെന്നൊൎത്തീടെണം പാഞ്ചരാത്രാദ്യാഗമരൂപനാംതന്ത്രമൂൎത്തി അഞ്ചിതൻ
പാൎഷദാധിപതിയാംവിഷ്വക്സെനൻ അണിമാദികളായൊരഷ്ടൈശ്വൎയ്യഗുണങ്ങൾ ഗുണികൾ
നന്ദാദികൾദ്വാരപാലന്മാരെടൊ വാസുദെവനംസങ്കൎഷണനുംപ്രദ്യുമ്നനും ഭാസമാനനാമനിരുദ്ധനു
മെന്നിങ്ങിനെ ശ്രീനാരായണനന്തന്നെഹെബ്രഹ്മൻമൂൎത്തിവ്യൂഹെ ജ്ഞാനികളാലെചൊല്ലപ്പെടുന്നു
മഹാമതെ ദൃശ്യങ്ങളൊടുചെന്നുപൊലെബാഹ്യവൃത്തിയാൽ വിശ്വനെന്നൊതപ്പെടുന്നതുമദ്ദെവന്ത
ന്നെ അപ്പൊലെമനൊവൃത്തികൊണ്ടുതൈജസനെന്നും ചില്ലുമാനജ്ഞാനവൃത്തിയിനാൽപ്രാജ്ഞനെ
ന്നും ഈമൂന്നുമറികയാൽസാക്ഷിയാതുൎയ്യമെന്നു മമ്മഹാപുമാനെചൊല്ലപ്പെടുന്നുമഹാമതെ അംഗൊ
പാംഗായുധസൽകൌസ്തുഭാദികളൊടു മിങ്ങിനെവാസുദെവാദിവ്യൂഹമൂൎത്തിയായി വിശ്വാദിനാലുഭാ
ഗംഭരിക്കുന്നുവെന്നാലും വിശെഷൻശ്രീഭഗവാനീശ്വരനൊന്നെന്നറി ദ്വിപ്രെന്ദ്ര ഇതുഭഗവാൻ
വെദകാരണൻദെവൻ സ്വപ്രകാശകൻനിജമഹിമാപരിപൂൎണ്ണൻ വെധാവായ്സൃഷ്ടിക്കുന്നുവിഷ്ണു
വായ്രക്ഷിക്കുന്നു രുദ്രെശനായിട്ടുപസംഹാരഞ്ചെയ്തീടുന്നു മൂന്നുമൊന്നനാച്ഛന്നജ്ഞാനമെന്നിരിക്കി
ലും മൂന്നുംഭിന്നമെന്നപൊലെചൊല്ലുന്നുശാസ്ത്രങ്ങളിൽ ഭിന്നമല്ലെതുമെകമായതുവിദ്വാന്മാരാൽ ധ
ന്യമാമാത്മതത്വമായുപലഭിക്കുന്നു ശ്രീകൃഷ്ണാൎജ്ജുനസഖവൃഷ്ണിശ്രെഷ്ഠഹെനാഥ ശ്രീപതെഭൂദ്രൊഹി
രാജന്യവംശാഗ്നെദെവ ഗൊവിന്ദാക്ഷീണവീൎയ്യനാരദാദികളായ പാവനകീൎത്ത്യാലുംഗൊപികാവല്ല
ഭാലും ഗീതതീൎത്ഥാസ്വദാരകീൎത്തിവാരിധെസ്വാമിൻ മാധവഹെരംഗ ശ്രവണപാവിത്ര്യാൻയാ
തൊരുപുമാൻമഹാപുരുഷലക്ഷണനാം മാധുൎയ്യമിതെപ്രാതഃകാലത്തിലെഴുനീറ്റു തൽഗതചിത്തനാ
യിപ്രയതനാജ്ജപിച്ചാൽ ഹൃൽഗതമായൊരാത്മാവിനെയുംകാണുമവൻ ദെവപൂജാസദനംസൂൎയ്യമ
ണ്ഡലമെന്നു ഭാവനചെയ്യുന്നെമെന്നിങ്ങിനെമുഞ്ചൊൽകയാൽ അതിനെയൊൎമ്മവെച്ചശൌനക
മഹാമുനി മധുരഭാഷണനാംസൂതനൊടതൾചെയ്തു ഭഗവാൻശ്രീശുകൻശ്രീവിഷ്ണുരാതനായ്ച്ചൊന്നു
സ്വഗണംസൂൎയ്യവ്യൂഹമെഴെഴായിമാസിമാസി നാനാവായ്ച്ചൊന്നതിന്റെനാമങ്ങൾകൎമ്മങ്ങളും ജ്ഞാ
നിയാംഭവാൻസൎവ്വമരുളിച്ചെയ്തീടെണം സൂൎയ്യരൂപനായുള്ളഹരിവ്യൂഹത്തെകെൾപ്പാൻ ഞങ്ങ
ൾക്കുശ്രദ്ധാപാരമുണ്ടതുചൊൽക അന്നെരംസൂതഞ്ചൊന്നാനാത്മാവാംവിഷ്ണുവിന്റെ ഉന്നതാ
നാദ്യവിദ്യാനിൎമ്മിതനായസൂൎയ്യൻ സൎവ്വദെഹനാംലൊകയാത്രാദിപ്രവൎത്തകൻ സൎവ്വലൊകെഷുപരി
വൎത്തിച്ചീടുന്നുവിഭു ലൊകങ്ങളുടെയാത്മാസൃഷ്ടികൎത്താവാംഹരി എകനെസൂൎയ്യനെന്നുചൊല്ലുന്നുവെ
ദങ്ങളല്ലൊ സൎവ്വവെദക്രിയക്കുമൂലമായുപാധിയാൽ സൎവ്വാത്മാമുനികളാൽ ബഹുധ ചൊല്ലപ്പെട്ടു കാലവും
ദെശംക്രിയാകൎത്താവുംകരണവും കാൎയ്യമാഗമംദ്രവ്യംഫലമൊമ്പതിങ്ങിനെ മായയാൽകൃതയായസംജ്ഞ
യാകുന്നു സൂൎയ്യൻ കാലരൂപധൃദെവൻചൈത്രാദിമാസങ്ങളിൽ ചാലെപന്ത്രണ്ടുഗണങ്ങളൊടുംസംയുക്ത
നാ ല്ലൊകയാത്രയെസദാനിൎവ്വഹിപ്പാനായ്ക്കൊണ്ടുലൊകനായകൻചരിച്ചീടുന്നുപൃഥക്കായി ചൈത്രമാ
സത്തിൽസൂൎയ്യന്തന്നുടെനാമംധാതാധാത്രിദെവെന്ദ്രകൃതസ്ഥലിയാമപ്സരസ്ത്രീ രാക്ഷസൻഹെതിനാ
ഗംവാസുകിയക്ഷന്താനും രഥകൃന്നാംരഥകൃത്താമൃഷിയപ്പുലസ്ത്യനും ഗന്ധൎവ്വന്തുംബുരുവാംപത്മിനീ
കാന്തനൊടും സന്തതമമ്മാസന്തിലനുവൎത്തിപ്പൊരിവർ വൈശാഖന്തിങ്കൽസൂൎയ്യനൎയ്യമാവെന്നപെ
രാം വൈശ്യരുമുള്ളാരൃഷിപുലഹൻപ്രഹെതപൊൽ രാക്ഷസനൊജസ്സുയക്ഷൻപുഞ്ജികസ്ഥ
ലീ രാക്ഷിന്യവതിയായൊരപ്സരസ്ത്രീയെന്നാക്ക ഗന്ധൎവ്വൻനാരദനംനാഗമൊകച്ഛനീരൻ സ
ന്തതമിമ്മാസത്തിലനുവൎത്തിപ്പൊരിവർ ജ്യെഷ്ഠമാസത്തിൽസൂൎയ്യൻമിത്രനാംയാതുധാനൻ ശ്രെഷ്ഠനാം

പൌരുഷേയൻ യക്ഷനൊരഥസ്വനൻ മെനകാപ്സരസ്ത്രീയും നാഗമതക്ഷകനും ഗാനിയാം ഹാഹാഗന്ധൎവ്വനത്രിയുമൃഷി ശുചിമാസത്തിൽ സൂൎയ്യൻ വരുണൻ യക്ഷനപ്പോൾ ശുചിമാൻ സഹജന്യൻ രാക്ഷസൻ ചിത്രസ്വനൻ ശുക്രനാകുന്നു നാഗം വസിഷ്ഠനൃഷി രംഭാ വിക്രമീ ഹ്രൂഹ്ഗന്ധൎവ്വനുമെന്നറിഞ്ഞാലും. ശ്രാവണമാസെ സൂൎയ്യനിന്ദ്രനാം ശ്രോതായക്ഷൻ ശ്രാവ്യനാം വിശ്വാവസുഗന്ധൎവ്വനംഗിരസ്സാമൃഷിയുമെലാപുത്രൻ നാഗം രാക്ഷസൻ ചൎയ്യൻ പ്രമ്ലൊചാപ്സരസ്ത്രീയുമമ്മാസാനുഗരിവർ ഭാദ്രപദാഖ്യെ സൂൎയ്യൻ വിവസ്വാനുഗ്രസെനൻ ഭാഗ്യവാനാം ഗന്ധൎവ്വൻ രാക്ഷസൻ വ്യാഘ്രനെല്ലൊ ആസാരണാഖ്യൻ യക്ഷനൃഷിയായതു ഭൃഗു ഭാസിതാംഗിയാമനുമ്ലൊചയാമപ്സരസ്ത്രീ നാഗമശ്ശംഖപാലനിവർകളനുഗന്മാർ മാഘമാസത്തിൽ സൂൎയ്യൻ പൂഷാ രാക്ഷസൻ വാതൻ ഗന്ധൎവ്വൻ സുഷെണനും നാഗമൊ ധനഞ്ജയൻ ബന്ധുരാപാംഗീഘൃതാചീ യക്ഷൻ സുരുചിയും ഋഷിഗൌതമനിവർ സൂൎയ്യാനുഗാമികൾ പൊൽ ഇഹമാസാതിക്രമം കെൾ്മെൻ മാൎഗ്ഗത്താലാം ഫാല്ഗുനമാസി സൂൎയ്യൻ പൎജ്ജന്യൻ ക്രതു യക്ഷൻ രാക്ഷസൻ വൎച്ചൻ സെനജിത്താകുമപ്സരസ്ത്രീ ഗന്ധൎവ്വൻ വിശ്വനൈരാവതമാന്നാഗമൃഷി ബന്ധുരൻ ഭരദ്വാജനിവർകളനുഗന്മാർ മാൎഗ്ഗശീൎഷത്തിൽ സൂൎയ്യനംശുതാൎക്ഷ്യനാം യക്ഷൻ മാൎഗ്ഗഗന്തസെനൻ ഗന്ധൎവ്വനുൎവ്വശിയും രാക്ഷസൻ വിദ്യുച്ഛത്രു നാഗമൊ മഹാശംഖൻ കാശ്യപനൃഷി ഇവരമ്മാസി സൂൎയ്യാനുഗർ പൌഷമാസത്തിൽ സൂൎയ്യൻ ഭഗൻ രാക്ഷസൻ സ്ഫൂൎജ്ജൻ യൊഷാ പൂൎവ്വചിത്തിയുമരിഷ്ടനെമിയെല്ലൊ ഗന്ധൎവ്വനൂൎണ്ണൻ യക്ഷൻ നാഗമക്കാൎക്കൊടകൻ ബന്ധുരനായുസ്സൃഷിഎന്നിവരനുഗന്മാർ സൂൎയ്യൻ ത്വഷ്ടാവാമാശ്വയുജമാസത്തിലൃഷി ആൎയ്യനാം ജമദഗ്നികംബളാശ്വനാം നാഗം രാക്ഷസൻ ബ്രഹ്മൊപെതൻ ശതജിത്തെല്ലൊ യക്ഷൻ ത്രക്ഷനാം ധൃതരാഷ്ട്രൻ ഗന്ധൎവ്വൻ തിലൊത്തമാ കാൎത്തികമാസത്തിങ്കൽ സൂൎയ്യൻ വിഷ്ണുവാകുന്നു ഓൎത്തുകെളശ്വതരൻ നാഗൻ സത്യജിദ്യക്ഷൻ രാക്ഷസൻ മഖാപെതൻ ഗന്ധൎവ്വൻ സൂൎയ്യവൎച്ച്സ്സ്യൃഷ്ടളൻ വിശ്വാമിത്രൻ രംഭയുമിവരെല്ലൊ ആദിത്യരൂപനായ ശ്രീവിഷ്ണു ഭഗവാന്റെ വൈഭവവിഭൂതികളെ സ്സന്ധ്യാകാലത്തിങ്കൽ സ്മരിച്ചീടുന്ന മൎത്ത്യന്മാരുടെ പാപങ്ങളെ ഹരിച്ചീടുന്നു ദിവസന്തൊറും ജഗന്നാഥൻ ദെവനാം സൂൎയ്യനെവം ദ്വാദശമാസങ്ങളിലീവകക്ഷദ്വാൎഗ്ഗത്തൊടെങ്ങും ചരിച്ചിട്ടു ലൊകങ്ങളുടെ ബുദ്ധിശുദ്ധിയെ ചെയ്തീടുന്നു ലൊകബാന്ധവപ്രകാശകങ്ങളായിട്ടുള്ള ഋഗ്യജുസ്സാമങ്ങളാലൃഷികളിദ്ദെവനെ നിത്യവും സ്തുതിക്കുന്നു ഗന്ധൎവ്വന്മാർ പാടുന്നു മുമ്പിൽ നിന്നു ഹൊനൃത്തമ്ചെയ്യുമപ്സരസ്ത്രീകൾ സന്ദ്രുതിരഥം ദൃഢമായ്ബന്ധിക്കുമെ നാഗർ യക്ഷന്മാർ രഥത്തെയൊജിപ്പിക്കും ബലികളാം രക്ഷൊവീരന്മാർ പിമ്പെ രഥത്തെയുന്തിത്തള്ളും അമല ബ്രഹ്മൎഷികൾ ബാലഖില്യന്മാരെന്നൊ രറുപതായിരംപെർ മുമ്പിൽ നിന്നഭിമുഖം വിവിധസ്തുതികളാൽ സ്തുതിച്ചു നടക്കുന്നു ഭഗവാനനാദ്യന്തനായൊരീശ്വരൻ ഹരി കല്പങ്ങൾ തൊറും നിജാത്മാവിനെ വ്യൂഹിച്ചിട്ടു ചില്ലുമാനജൻ ലൊകയാത്രയെ നടത്തുന്നു അദ്ധ്യായം പതിനൊന്നു കഴിഞ്ഞിതിവിടത്തിലത്യാദരെണ കെട്ടുകൊള്ളുവിൻ മെലെടവും. (ശ്രീ) മഹത്താം ധൎമ്മത്തിനായ്ക്കൊണ്ടിതനമസ്കാരം മഹദൈവധസെ കൃഷ്ണായാഗ്ര്യായനമസ്കാരം ബ്രാഹ്മണൎക്കായിക്കൊണ്ടു നമസ്കാരത്തെ ചെയ്തു സാമൊദംശാശ്വതങ്ങളായുള്ള ധൎമ്മങ്ങളാം അത്ഭുതമായ വിഷ്ണുചരിതമിതുമയാ വിപ്രരെനിങ്ങൾക്കായ്ക്കൊണ്ടു പ്രമെയരെ ചൊന്നെൻ ജീവൎക്കു പുരുഷത്വം ലഭിച്ചാൽ ശ്രവണാദിഭാവനായൊഗ്യനായ നാഥന്റെ ചരിത്രങ്ങൾ നിങ്ങളെന്നൊടു ചൊദിച്ചീടുകയാലെ ചൊന്നെൻ മംഗലനനാദ്യന്തനാകിയ നാരായണൻ സാത്വതാം പതി ഭഗവാൻ ഹരി ഹൃഷീകെശൻ സാക്ഷാത്തായത്രപാരം കീൎത്തിക്കപ്പെട്ടിട്ടുണ്ടു അത്ര നിങ്ങൾക്കായ്ക്കൊണ്ടു പരമഗുഹ്യമായ വിശ്വത്തിനുടെ നല്ലൊരുല്പത്തി നാശത്തെയും അപരൊക്ഷജ്ഞാനപൎയ്യന്തമാം ജ്ഞാനത്തെയും അതിനെ പ്രകാശിപ്പിക്കുന്ന സാധനത്തെയും ഭക്തിയൊഗവും തദാശ്രയമാം വൈരാഗ്യവും വിസ്തരിച്ചിതു വിഷ്ണുരാതൊപാഖ്യാനത്തെയും നാരദാഖ്യാനവും ബ്രാഹ്മണശാപത്തിനാൽ ധീരനാം പരീക്ഷിത്തിൻ പ്രായൊപവെശമതും ശുകബ്രഹ്മൎഷിയൊടു ഭൂപതി സംവാദവും സ്വകൃതനിധെയൊഗധാരണാച്ചിരാദിയും നാരദവിരിഞ്ചന്മാർ തമ്മിലെ സംവാദവും നാരായണാവതാരഗീതവുമാദിമുതൽ മഹദാദിക്രമത്താലവ്വിരാഡുല്പത്തിയും മഹനീയമാം വിദുരൊദ്ധവസംവാദവും വിദുരമൈത്രെയസംവാദവും പുരാണസംഹിതയെക്കുറിച്ചുള്ള പ്രശ്നവുമത്രയല്ല പ്രളയത്തിങ്കൽ മഹാപുരുഷനുള്ളിൽ പ്രകട സംസ്ഥിതിയും സൎവ്വസൃഷ്ടിക്രമവും

ബ്രഹ്മാണ്ഡോല്പത്തി വിരാൾപുരുഷവൎണ്ണനയും ചെമ്മെ കാലത്തിന്നുടെ സ്ഥൂലസൂക്ഷ്മാദിഗതി ലോകപത്മോല്പത്തിയും ജലധിതന്നിൽനിന്നു ലോകേശൻ വിശ്വംഭരാദേവിയെയുദ്ധരിച്ചു ഹിരണ്യാക്ഷനെന്നുള്ള ദൈത്യനെ വധിച്ചതും പരിചിലൂൎദ്ധ്വതിൎയ്യഗവ്യക്തസൎഗ്ഗമതും രുദ്രസൎഗ്ഗവുമൎദ്ധനാരീപുരുഷവൃത്ത മത്രയുമല്ല സ്വായംഭുവമനുവൃത്താന്തവും ആദ്യസ്ത്രീശതരൂപാതന്നുടെ വൃത്താന്തവും മേദ്ധ്യൻ കൎദ്ദമപ്രജാപതി തച്ചരിത്രവും ദേവഹൂതിയിൽ കപിലാഖ്യനാം ശ്രീ ഭഗവാൻ ദൈവദൈവേശനവതരിച്ച പ്രകാരവും കപിലദേവഹൂതിതങ്ങടെ സംവാദവും കമനീയരാം മരീച്യാദ്യൃഷ്യുല്പത്തിയും ധൎമ്മപത്നികളുടെ സന്താനപ്രകാരവും ദക്ഷമഖം പൂണ്ട ദക്ഷന്തന്നുടെ യജ്ഞവിധ്വംസം ധ്രുവന്റെ ചരിതവും പൃഥുവിൻ ചരിത്രവും ശുഭനാം പ്രാചീനബൎഹിസ്സിന്റെ വൃത്താന്തവും നാരദനുടെ സംവാദം പ്രിയവ്രതവൃത്തം നാഭിയും ഭരതനൃഷഭനിവർ വൃത്തം ദ്വീപവൎഷാബ്ധിഗിരിനദികൾവൎണ്ണനവും ജ്യോതിശ്ചക്രത്തിന്നുടെ സംസ്ഥിതിവിശേഷവും പാതാളനരകസംസ്ഥിതിയുമജാമിള ഭൂദേവോദന്തം ദക്ഷപുത്രാണാം പുത്രീണാഞ്ച സന്തതിവൃത്താന്തവും ദേവദാനവനര ബന്ധുരനാഗഖഗതിൎയ്യഗാദികൾവൃത്തം വൃത്രന്റെ ജന്മം തസ്യ നിധനം ദിതിയുടെ പുത്രന്മാരുടെ ജന്മനിധനങ്ങളും പിന്നെ ദൈത്യാധീശ്വരൻ മഹാത്മാവായ പ്രഹ്ലാദന്റെ മേദ്ധ്യമാം വൃത്താന്തവും മന്വന്തരാനുവൃത്തം നല്ലൊരു ഗജേന്ദ്രമോക്ഷണവും മന്വന്തര മെല്ലാററിങ്കലുമുള്ളോരവതാരഭേദവും ഹയശീൎഷോദയവും ഹരിടെ കൌൎമ്മം മാത്സ്യം ദയതാപാപഹമാം നാരസിംഹം വാമനം ഇത്യാദിയവതാരം ക്ഷീരാബ്ധിമഥനവും വിശ്രുതം ദേവാസുരമായുള്ള മഹായുദ്ധം രാജന്യവംശാനുകീൎത്തനവുമിക്ഷ്വാകുവിൻ രാജമാനമാം ജന്മന്തദ്വംശ്യനായിട്ടുള്ള സുദ്യുമ്നനെന്നുള്ളിളന്തന്നുടെയുപാഖ്യാനം ചിത്രം താരോപാഖ്യാനം സൂൎയ്യവംശാനുവൃത്തം ചൊല്ലെഴും ശശാദനും ശൎയ്യാതികകുസ്ഥനും നല്ലൊരു ഖട്വാംഗനും മാന്ധാതാ സൌഭരിയും സഗരനിവരുടെ വിചിത്രചരിത്രവും സകലപാപതാപാപഹമായിട്ടുള്ളൊരു കോസലേന്ദ്രനായുള്ള ശ്രീരാമചരിതവും ഭാസുരന്നിമേരംഗപരിത്യാഗവുന്തഥാ ജനകരാജാക്കന്മാർതമ്മുടെ സംഭവവും മുനിഭാൎഗ്ഗവരാമൻ നിക്ഷത്രയാക്കിയതും സോമവംശത്തിലൈളൻ നഹുഷൻ യയാതിയും കോമളൻ ദൌഷന്തനാം ഭരതൻ ശന്തനുവും തത്സുതന്മാരുമിവർതമ്മുടെ ചരിത്രവും വിശ്രുതൻ യയാതിതൻ ജ്യേഷ്ഠപുത്രനായുള്ള യദുവിൻ വംശാനുകീൎത്തനവും തദ്വംശത്തിൽ മധുരാപുരെ ഭഗവാൻ കൃഷ്ണൻ പിറന്നതും ആനകദുന്ദുഭിതൻ ഭവനെ ജനിച്ചിട്ടു സാനന്ദം ഗോകുലത്തിലിരുന്നു വളൎന്നതും ദൈതേയദ്വിഷോ ത്യുദാരങ്ങളാം കൎമ്മങ്ങളും പൂതനാപ്രാണക്ഷീരപാനവും ശകടത്തിൻ ഭഞ്ജനം തൃണാവൎത്തനിഷ്പേഷം ബകവത്സ ഭഞ്ജനമഘാസുരനിഗ്രഹം ബ്രഹ്മാവിന്റെ മായാദൎശനം സഖാക്കളോടും ധേനുകനെ മാധവൻ വധിച്ചതും പ്രലംബനിഗ്രഹവും മററും പററിയ കാട്ടുതീയ്യിൽനിന്നു ഗോപന്മാരെ അററം മുററാത കൃപയാ പരിരക്ഷിച്ചതും കാളിയമൎദ്ദനവും ഘോരാഹിപ്രവരനാൽ മാലിയന്നൊരു നന്ദഗോപന്റെ മോക്ഷണവും കന്യാമാരുടെ വ്രതചൎയ്യവും വിപ്രരുടെ തന്വംഗിമാരിൽ പ്രസാദിച്ചതും തത്ഭൎത്താക്കൾ അനുതാപം പൂണ്ടതും ഗോവൎദ്ധനോദ്ധാരണം അമരാധീശൻ ദൎപ്പമൊഴിഞ്ഞു പൂജിച്ചതും സുരഭികൃതമായ ദിവ്യാഭിഷേകമതും സരസംരാത്രികളിൽ രാസക്രീഡാകരണം ശംഖചൂഡാരിഷ്ടകേശികളെ വധിച്ചതും പങ്കജാക്ഷനെ കൊണ്ടാനക്രൂരാഗമനവും പിററന്നാൾ രാമനോടും പ്രസ്ഥാനഞ്ചെയ്തവാറും ഏററമഗ്ഗോപികമാർ രോദിച്ച പ്രകാരവും മധുരാപുരം കണ്ടുകൊണ്ടതും വാരണേന്ദ്ര മഥനം മുഷ്ടികചാണൂരകംസാദിവധം മൃതനാം ഗുരുസുതന്തന്നെക്കൊണ്ടുവന്നഹോ ഗുരുദക്ഷിണചെയ്തു പുരിയിൽ വസിച്ചതും ഉദ്ധവരാമന്മാരൊടൊത്തഹോ യദുക്കൾക്ക് എത്രയും പ്രിയമായുള്ള വചെതിരുന്നതും മാഗധസമാനീതബഹുസൈന്യൌഘവധം മാധവൻ യവനേന്ദ്രൻതന്നെക്കൊല്ലിച്ചവാറും പാരിജാതത്തെക്കൊണ്ടുപോന്നതും സുരാലയാൽ പാകശാസനൻ സുധൎമ്മയെ നൽകിയവാറും ശത്രുഭൂപരെവെന്നു രുഗ്മിണീഹരണവും രുദ്രനെ ജയിച്ചതും ബാണന്റെ കരച്ഛേദം നരകാസുരം ഹത്വാ ബഹുകന്യകമാരെ നരകാരാതി കൊണ്ടുപോന്നതും കല്യാണങ്ങളും ചൈദ്യപൌണ്ഡ്രകസാല്വദന്തവക്ത്രാദിവധം ധൂൎത്തശംബരാസുരദ്വിവിദമുരാസുരഭട്ടമപഞ്ചജനാദികടെ ചരിത്രവും തദ്വധങ്ങളും കാശീപുരദാഹനമതും ഭക്തരാം പാണ്ഡവരെ നിമിത്തമാക്കിവെച്ചു ഭക്തവത്സലൻ ഭൂമിഭാരത്തെക്കളഞ്ഞതും വിപ്രശാപാപദേശാൽ സ്വകുലം ഹനിച്ചതും സുപ്രിയം വസുദേവനാരദസംവാദവും ഉദ്ധവൻ വാസുദേവനോടു പ്രശ്നം ചെയ്തതും ഉത്തമാദ്ധ്യാത്മ

വിദ്യാനിഖിലം ചൊല്ലിയതും ആത്മയോഗാനുഭാവാൽ മനുഷ്യതപാന്തർദ്ധാനം ആത്മാവാം ഹരി ചെയ്തു
കൊണ്ടതുമനന്തരം യുഗലക്ഷണം തത്തദനുരൂപയാം വൃത്തി ദുൎഗ്ഗവംശജകലൌ നൃക്കൾക്കുള്ളുപപ്ലവം
പ്രളയലക്ഷണങ്ങൾ വിഷ്ണുരാതനാകും പ്രതിമരാജൎഷിടെ ദേഹത്ത്യാഗവും പിന്നെ വേദശാഖാവ്യാ
സവും മാൎക്കണ്ഡേയന്റെ വൃത്തം വെദപൂരുഷനായ സൂൎയ്യന്റെ വ്യൂഹഭേദം ബ്രാഹ്മണശ്രേഷ്ഠന്മാരെ
നിങ്ങൾ ചോദിക്കയാലെ സാമോദമിവയെല്ലാം നിങ്ങളെ കേൾപ്പിച്ചു ഞാൻ ഭഗവല്ലീലാവതാരങ്ങളും
കൎമ്മങ്ങളും സുഖമെനിഖിലവും കീൎത്തിച്ചേൻ വഴിപോലെ പതിതനെന്നാകിലും സ്ഖലിതനെന്നാകിലും
വ്യഥിതനാൎത്തനെററം വിവശനെന്നാകിലും ഹരയെ നമസ്കാരമെന്നുച്ചൈരുരച്ചാകിൽ പെരുതാം പാത
കങ്ങളൊടു വെർപെടുമപ്പോൾ എത്രയും ശ്രുതാനുഭാവൻ ഭഗവാനനന്തൻ ഭക്ത്യാ സങ്കീൎത്ത്യമാനനാ
യെന്നാൽ നൃക്കളുടെ ചിത്തത്തിൽ പുക്കു വ്യസനങ്ങളെയൊട്ടീടുന്നിതൎക്കൻ ധ്വാന്തത്തെപോലും വായു
മെഘത്തെപോലും മിഥ്യാവാക്കുകളസൽകഥകൾ ചൊല്ലീടാതെ നിത്യനാം ഹരികഥാ ചൊല്ലുകയാതൊ
ന്നതെ സത്യമായതുമതെ മംഗളമതെ പുണ്യം ഉത്തമശ്ലോകനുടെയാതൊരു ഗുണോദയം രമ്യമായതുമ
തെരുചിരമായതതെ നിൎമ്മലനവനവമായതുമതുതന്നെ ശശ്വന്മാനസമഹോത്സവമായതുമതെ നി
ശ്ചയം ശൊകാൎണ്ണവശൊഷണമതെന്നുണ്ണാം ചിത്രങ്ങളായപദങ്ങളൊടു സംയുക്തമായെത്രയും ജഗൽ
പവിത്രങ്ങളാം യന്നാമങ്ങൾ വൎണ്ണിക്കാതുള്ള വാക്കുകാകതുല്യരായുള്ള മന്ദനരന്മാൎക്കരതിസ്ഥാന
ങ്ങളെല്ലൊ ഹംസരാം ജ്ഞാനികൾ സെവിക്കയില്ലതുകളെ കംസാരിഎവിടത്താമവിടെസ്സാധുജനം യാ
തൊന്നിൽ പ്രതിശ്ലൊകമബദ്ധമുണ്ടെങ്കിലും മാധവയശൊനാമാങ്കിതങ്ങളായിവന്ന യാതൊന്നാവാ
ഗ്വിസൎഗ്ഗയൊഗം ജനസംഘങ്ങളുടെ മെദുരപാപൌഘവിധ്വംസനമതുകളെ അന്യന്മാർ കീൎത്തിക്കുമ്പോൾ
സാധുക്കൾ കെട്ടുകൊള്ളും ധന്യന്മാർ കെൾപ്പോനാളുണ്ടെങ്കിലൊ ഗാനഞ്ചെയ്യും അതുരണ്ടുമില്ലെങ്കിൽ ത
ങ്ങളെ സ്തുതിച്ചീടും ബതനൈഷ്കൎമ്മ്യം ജ്ഞാനം നിൎമ്മലം നിരഞ്ജനം എങ്കിലുമതും കൃഷ്ണഭക്തിവൎജ്ജിതമെ
ങ്കിൽ ശങ്കഇല്ലപരൊക്ഷപൎയ്യന്തം ഭവിപ്പീല നന്നായീശ്വരാൎപ്പണം ചെയ്യാതുള്ളൊരു കൎമ്മം ധന്യംസ
ൎവ്വൊത്തമമെന്നാകിലുമതെങ്ങിനെ ശൊഭിക്കും സാധനകാലത്തിലും ഫലകാലെ പാപിദുഃഖാത്മകമാ
യ്ഭവിക്കുമെന്നെവെണ്ടു വൎണ്ണാശ്രമാചാരങ്ങൾ തപസ്സും ശ്രുതാദിയു മെന്നിവററിങ്കൽ മഹത്താം പ
രിശ്രമം യാതൊന്നായതു കീൎത്തിക്കായും സമ്പത്തിന്നുമായെത്രെ ജ്ഞെയമാം പുരുഷാൎത്ഥപ്രദമായ്ഭവിക്കി
ല്ല ശ്രീധരഗുണാനുവാദശ്രവണാദരാദ്യൈഃ പാദപത്മങ്ങൾ മറക്കാതിരിക്കുന്നതെത്രെ പരമപുരുഷാ
ൎത്ഥപ്രദമെന്നറിയെണം പരമമായ കൃഷ്ണപാദാരവിന്ദങ്ങളിൽ സൎവ്വദാപ്യവിസ്മൃതി ഭവിച്ചാലതു വെ
ഗാൽ സൎവ്വങ്ങളായൊരഭദ്രങ്ങളെ എല്ലാം പൊക്കും ശമത്തെയുണ്ടാക്കീടും ചിത്തശ്ശുദ്ധിയുമുണ്ടാം ക്രമ
ത്തിൽ പരമയാം ഭക്തിയുമുണ്ടാക്കീടും വിരക്തിയുക്തമായജ്ഞാനവും വിജ്ഞാനവും തെരിക്കനുണ്ടാക്കീ
ടുമെന്നതു ധരിച്ചാലും ഹെദ്വിജാഗ്ര്യരെ ഭൂരിതപസ്സമ്പന്നന്മാരെ മെദ്ധ്യന്മാരായനിങ്ങളഖിലാത്മഭൂത
നായി ദെവനായന്യദെവനില്ലാതൊരദെവനായി സെവനീയനാം നാരായണനെ ചിത്തത്തിങ്കിൽ
ചെൎത്തുകൊണ്ടനാരതം ഭജിച്ചുകൊൾവിൻ ഭക്ത്യാ ധാത്രീശൻ പരീക്ഷിത്തിൽ പ്രായൊപവെശത്തിങ്ക
ൽസദസ്സിൽ പലർകെൾക്കശ്ശുകബ്രഹ്മൎഷിവക്ത്രാൽ ശ്രവിച്ചുള്ളൊരാമ്മകൊണ്ടു സൎവ്വഭദ്രനാശനം നിങ്ങ
ൾക്കുകഥനീയമഹൽകൎമ്മാവായുള്ള മംഗളൻ വാസുദെവന്തന്നുടെ മാഹാത്മ്യത്തെ ചൊല്ലിനെൻ യാ
തൊരുവനിതിനെയാമക്ഷണം അന്യധീയെന്ന്യെ നിത്യം ശ്രവിപ്പിച്ചുകൊള്ളുന്നു ഒരുശ്ലൊകമെങ്കിലും
തദൎദ്ധമെന്നാകിലും ഒരു പാദമെങ്കിലും പാദാൎദ്ധമെന്നാകിലും ശ്രദ്ധാവാനായി ശ്രവിപ്പിക്കയും ശ്രാ
വിക്കയും മൎത്ത്യൻ ചെയ്യാകിൽ തന്നെ ശുദ്ധമാക്കുന്നിതവൻ ദ്വാദശിയിങ്കലെകാദശിയിലെന്നാകി
ലും സാദരം ശ്രവിച്ചാകിലായുഷ്മാനായിട്ടുമെ ഭക്ഷിച്ചീടാതെ പരിശുദ്ധനായ്പഠിച്ചീടിൽ കിൽബിഷ
ത്തിന്നുവെറുപെട്ടു ശുദ്ധനായീടും പുഷ്കരത്തിങ്കൽ മധുരയിലും ദ്വാരവത്യാം ദുഷ്ടരെന്ദ്രിയങ്ങളെയടക്കി
യുപൊഷിച്ചു സാദരമിസ്സംഹിതാപഠിച്ചുകൊണ്ടാകിലൊ മെദുരസൎവ്വഭയത്തിങ്കന്നും വെർപെടുമെദെ
വകൾ മുനികളും സിദ്ധന്മാർ പിതൃക്കളും ഭൂപവരൻ മനുക്കളുമിതിങ്കൽ കീൎത്തിച്ചുള്ളൊർ ശ്രവിക്കുസ്തുതിക്ക
യും ചെയ്യുന്ന മൎത്ത്യന്മാൎക്കുസമസ്തകാമങ്ങളെ ദാനഞ്ചെയ്യീടുമെല്ലൊ ഋഗ്യജുസ്സാമങ്ങളെ യദ്ധ്യയനഞ്ചെ
യ്യുള്ള വിപ്രൻ യാതൊരു ഫലം ലഭിച്ചീടുന്നിതെന്നാൽ തല്ഫലമിസ്സംഹിതാം ശ്രവിച്ചീടുന്നവൎക്കശില്പമാ ല
ഭിച്ചീടുമെന്നതുമറിഞ്ഞാലും മധുകുല്യയും ക്ഷീരകുല്യയും ഘൃതകുല്യാ ഇതുകളുടെ ഫലം യാതൊന്നതല്ഫലത്തെ

പ്രയതനായിദ്വിജനിമ്മഹാപുരാണത്തെനിയതമദ്ധ്യയനംചെയ്യാകിൽപ്രാപിക്കുമെയാതൊരുപദംഭ
ഗവാനാലെപ്രോക്തമായിസാദരമപ്പദത്തെപ്രാപിക്കുമെന്നതൂനംഇപ്പുരാണത്തെ വിപ്രനദ്ധ്യയനം
ചെയ്കിലൊസല്ലുമാൻപ്രജ്ഞയെയുംപ്രാപിക്കുമറിഞ്ഞാലുംക്ഷത്രിയൻഭൂമണ്ഡലചക്രവത്തിയായീടും
സതരംവൈശ്യൻധനസമൃദ്ധനായീട്ടുമെശൂദ്രൻപാതകങ്ങളിൽനിന്നുശുദ്ധനായീടുംകലികന്മഷൌഘ
നാശനനാമഖിലെശൻഹരിമറ്റുള്ളപുരാണാന്തരശാസ്ത്രങ്ങളിൽ ഇങ്ങിനെയടിക്കടിവണ്ണിക്കപ്പെട്ടു
ന്നില്ലഇങ്ങുഭാഗവതത്തിൽഭഗവാൻസവ്വമൂത്തി ഒരൊരൊകഥാപ്രസംഗങ്ങളാൽപദംപ്രതി നെരൊ
ടെനാരായണൻ വണ്ണിക്കപ്പെട്ടിട്ടുണ്ടുശിഷ്ടവണ്ണിതമജമനന്തമാത്മതത്വംവിഷ്ണുവൊദയസ്ഥിതിസം
യമാത്മകശക്തിം സ്രഷ്ടാവീശെന്ദ്രാദ്യൈദൈത്യവൈരവിജ്ഞാതൊരുസ്തോത്രം വിഷ്ണുവനാഥനെദ്ദവമച്യു
തന്തന്നതൊസ്മി പ്രകൃതിപുമാൻമഹത്തത്വമഹങ്കാരം വികൃതികലന്നുള്ളപഞ്ചതന്മാത്രകളും ഇങ്ങി
നെവദ്ധിതങ്ങളാന്നവശക്തികളാൽ എങ്ങുംപൂണ്ണമാംസ്വാത്മാവിങ്കലങ്ങുണ്ടാക്കിയ സ്ഥാവരജംഗമ
ങ്ങൾക്കാലയനായിസവ്വ ദെവന്മാക്കൃഷഭനായിചിന്മാത്രധാമാവായി! എപ്പൊഴുംസനാതനനാംഭഗ
വാനായുള്ളൊണ്ടു ഇപ്പാരിൽവിണ്ണനമസ്കാരത്തെചെയ്തീടുന്നെൻ സ്വസുഖംകൊണ്ടുപൂണ്ണചെതസ്സാ
യതുമൂലംസുതരാമന്യങ്ങളാംഭാവങ്ങൾനിരസിച്ചവസിപ്പൊന്നൊന്നാകിലുംശ്രീകൃഷ്ണലീലകളാൽസ്വസ
ത്വാന്തത്തിൽഗതധൈയ്യനായിട്ടുള്ളൊരു യാതൊരുമുനിവരൻതത്വദീപമായുള്ളചെതൊമൊഹ
നമാകുമിപ്പുരാണശ്രെഷ്ഠത്തെ കൃപയൊടുണ്ടാക്കിനാനങ്ങിനെമഹാനായു മഖിലപ്രജിനഘ്നനായി
ട്ടുമിരിക്കുന്നവ്യാസസൂനുവായുള്ളശ്രീശുകഗുരുവിനെസാദരനമസ്കാരംചെയ്യുന്നെൻമുഹുമ്മുഹുഃഅദ്ധ്യാ
യംപന്തിരണ്ടുകഴിഞ്ഞീതിവിടത്തിലത്യാദരെണകെട്ടുകൊള്ളുകമെലെടവും ൧൩ ശ്രീസൂതൻശ്രീശൌനക
മാമുനിതന്നൊടപ്പൊൾഭാസുരമാകുംവണ്ണംപിന്നെയുമരുൾചെയ്തുയാതൊരുദെവനായെബ്രഹ്മാവുംവരു
ണനുംസാദരമിന്ദ്രൻരുദ്രൻമരുത്തുക്കളുമെല്ലാംദിവ്യങ്ങളായസ്തൊത്രങ്ങളിനാൽസ്തുതിക്കുന്നു ഭവ്യമൂത്തി
യായുള്ളയാതൊരുഭഗവാനെസാംഗമായുള്ളക്രമസഹിതമുപനിഷൽഭെദങ്ങളൊടുകൂടിയുള്ളൊരുവെദങ്ങ
ളാൽസാമഗന്മാരായുള്ളോർഗാനംചെയ്യുന്നുനിത്യംസ്വാമിയാസ്ഥിതിഭവായയാതൊരുഭഗവാനെദ്ധ്യാനത്താ
ൽനിശ്ചലമായിതൽഗതമായിട്ടുള്ള മാനസത്തിനാൽയൊഗിവയ്യന്മാർകണ്ടീടുന്നു യാതൊരുദെവന്ത
ന്റെയന്തത്തെസുരാസുരന്മാദികളാരുമറിയുന്നതില്ലൊരിക്കാലും അങ്ങിനെയുള്ളദെവനായുള്ളൊണ്ടുനമ
സ്കാരംമംഗലാപൃഷ്ഠത്തിങ്കൽഭ്രാമ്യത്തായ്ഗരിഷ്ഠമാംമന്ദരഗിരിയുടെഗ്രാവാഗ്രകണ്ഡൂയനാൽ ഉന്നതസു
ഖംപൂണ്ടുനിദ്രാളുവായുള്ളൊരുകമഠാകൃതിയായശ്രീഹരിഭഗവാന്റെരകമനീയങ്ങളായശ്വാസവായുക്കൾ
നമ്മെരക്ഷിച്ചുകൊള്ളണമെയാതൊരുശ്വാസാനില വിക്ഷൊഭസംസ്കാരലെശാനുവത്തനവശാൽ
ക്ഷൊഭവ്യാജെനഇന്നുംസമുദ്രജലത്തിന്റെശൊഭപൂണ്ടുള്ളയാതായാതങ്ങൾമാറുന്നില്ല ഒരൊരൊപുരാ
ണസംഖ്യകളുംഭാഗവതസാരസംഹിതയുടെവിഷയംപ്രയൊജനംദാനന്ദാനമാഹാത്മ്യംപാഠാദിമാഹാ
ത്മ്യവുംജ്ഞാനികളായനിങ്ങൾകെൾക്കവിൻചൊല്ലീടുന്നെൻബ്രഹ്മമാകുംപുരാണം പതിനായിരംഗ്ര
ന്ഥംപാത്മമമ്പത്തയ്യായിരമെന്നറിഞ്ഞാലുംശ്രീമദ്വൈഷ്ണവമിരുപത്തിമൂവ്വായിരമാംധീമൻശ്രീശൈ
വമിരുപത്തിനാലായിരമാംപതിനെണ്ണായിരംശ്രീഭാഗവതംപുരാണമതുലന്നാരദീയമിരുപത്തയ്യായി
രംഒമ്പതിനായിരമാകുന്നുമാക്കണ്ഡെയവുമൊമ്പതുമാറുംസഹസ്രാദ്ധ്വരംനാനൂറെല്ലൊ ആഗ്നെയംഭവി
ഷ്യത്തുപതിന്നാലായിരത്തി ലഞ്ഞൂറമഞ്ഞൂറുമെന്നറിവിൻമുനികളെപതിനെണ്ണായിരമാംബ്രാഹ്മവൈവ
ത്തംഭവ്യംപതിനൊരായിരമാകുന്നിതു"ലൈംഗമഹൊവാരാഹംപുനരിരുപത്തുനാലായിരമാം"സ്കാന്ദമങ്ങെ
ണ്പത്തൊരായിരവുംനൂറുംസ്കാന്ദം പതിനായിരമെല്ലൊവാമനംകൌമ്മംപിന്നെപതിനെഴായിരമാം
പതിനാലുമാംമാത്സ്യം ഗാരുഡംപത്തൊമ്പതിനായിരമെന്നറിക സാരമാംബ്രഹ്മാണ്ഡവുംപന്തീരാ
യിരമെല്ലൊഇങ്ങിനെപുരാണങ്ങൾപതിനെട്ടുംകൂട്ടീട്ടുമംഗലംനാലുലക്ഷംഗ്രന്ഥമുണ്ടറിഞ്ഞാലുംഎന്ന
തിൽപതിനെണ്ണായിരംശ്രീഭാഗവതം മന്നന്തനാഭികമലത്തിങ്കൽസ്ഥിതനായി ഭയഭീതനായുള്ള
ബ്രഹ്മാവിന്നായിക്കൊണ്ടുഭഗവാൻകാരുണ്യത്തൊടുപദെശിച്ചതെല്ലൊ ആദിമദ്ധ്യാവസാനെവൈ
രാഗ്യാദിഭിയ്യുക്തം ആദിനായകലീലസംപ്ലാതാമൃതംകൊണ്ടു സന്തതമാനന്ദിതവിബുധസാധുവൃന്ദംസ
വ്വവെദാന്തസാരംബ്രഹ്മാത്മൈക്യലക്ഷണം അദ്വിതീയമാംവസ്തുവിഷയമിതിലെടൊ നിത്യമാംകൈ
വല്യമാകുന്നിതുപ്രയൊജനം ചൊല്ലെഴുംപ്രൊഷ്ഠപദമാസത്തിൽപൌണ്ണമാസ്യാം നല്ലൊരുഹെമ

സിംഹാസനത്തിൽ ഭാഗവത ഗ്രന്ഥത്തെ ചേർത്തു ദാനം ചെയ്യുകിലപ്പുരുഷൻ ബന്ധുരൻ പരമയാം
ഗതിയെ പ്രാപിക്കുമെ എത്രത്തോളവും സാക്ഷാൽ ശ്രീമൽഭാഗവതാഖ്യം സൽഗ്രന്ഥം ദർശിച്ചിട്ടില്ലെന്നാ
കിലത്രത്തോളം അന്യങ്ങളായ പുരാണങ്ങൾ ശോഭിച്ചീടുമെ ധന്യരാം സജ്ജനങ്ങൾക്കെന്നതു ധരിച്ചാ
ലും സർവ്വവേദാന്തസാരമെല്ലൊ ശ്രീഭാഗവതം സർവ്വോത്സവപീയൂഷ ഭൂപനായൊരു മറ്റൊന്നി
ലൊരെടത്തും രതി സംഭവിക്കുമൊ മറ്റുന്നിമ്നഗകളിൽ വെച്ചു ഗംഗയെങ്ങിനെ ദേവന്മാരിൽ വെച്ചിട്ടു
ശ്രീഹരി എങ്ങിനെയൊ ശ്രീവൈഷ്ണവന്മാരിൽ വെച്ചീശാനനെങ്ങിനെയൊ അങ്ങിനെ സർവ്വപുരാ
ണങ്ങളിൽ വെച്ചു മുഖ്യം മംഗലം ഭാഗവതമെന്നതു ധരിച്ചാലും ശ്രീമൽഭാഗവതാഖ്യമമലമിപ്പുരാണം
ശ്രീവൈഷ്ണവർക്കു പ്രിയം യാതൊരിപ്പുരാണത്തിൽ പരമഹംസന്മാരാൽ പ്രാപ്യമായുള്ള ജ്ഞാനം പരമ
കെവലവും ഗാനം ചെയ്യുന്നുവെല്ലൊ യാതൊന്നിൽ ജ്ഞാനം ഭക്തി വൈരാഗ്യം നൈഷ്കർമ്മ്യവും എല്ലാമെ
മറയ്ക്കാതെ വെളിച്ചമാക്കീട്ടുണ്ടു ഇപ്പുരാണത്തെ ഭക്ത്യാ പഠിച്ചാൽ ശ്രവിച്ചാലും എപ്പൊഴും വിചാരണാ
പരനായെന്നാകിലും അപ്പുമാൻ സർവ്വദായത്തിങ്കന്നു നിർമ്മുക്തനാം ചില്പുമാൻ ശൊഭമാനമായതുല്യവ
മായി വിജ്ഞാനപ്രദീപമാമിപ്പുരാണത്തെപ്പുരാ സുജ്ഞനാം ബ്രഹ്മാവിന്നായിക്കൊണ്ടുപദേശിച്ചിത്തു
ബ്രഹ്മാവു നാരദനായിക്കൊണ്ടുപദേശിച്ചിതു നിർമ്മലനാമാമുനി വേദവ്യാസനായിക്കൊണ്ടും ശ്രീവേദവ്യാ
സൻ ശുകബ്രഹ്മർഷിക്കായിക്കൊണ്ടും ശ്രീശുകർ പരീക്ഷിത്തിന്നായിക്കൊണ്ടും കാരുണ്യത്താൽ അരുളിനാ
ശുദ്ധമായി വിമലതരമായി തീർന്നൊരമൃതമായി ശൊകനിർമ്മുക്തമായി പരമാസ്സത്യമായ ശ്രീനാരായണാ
ഖ്യമാം പരതത്വത്തെ സദാ ചിന്തിച്ചീടുന്നേൻ ഹൃദി വാസുദേവായ നമൊ ശ്രീഭഗവതെ നമൊ ഭാസ്വ
തായാമൃതായ സാക്ഷിണെ നമൊ നമഃ യാതൊരു ദേവൻ കാരുണ്യത്താലിപ്പുരാണത്തെ സാദരമുമു
ക്ഷുപ്രാന്ധാതാവിന്നായിക്കൊണ്ടേകി അങ്ങിനെയുള്ള ദേവനായിക്കൊണ്ടു നമസ്കാരം മംഗളാത്മരൂപി
ക്കായിക്കൊണ്ടു നമസ്കാരം സംസാരസർപ്പദഷ്ടനായ ശ്രീപരീക്ഷിത്തെ കംസാരിഭക്തൻ മൊചിപ്പിച്ചു
യാതൊരു മുനി തസ്മൈ യൊഗീശ്വരായ ശ്രീശുകായാത്മതായ വിസ്മയചരിത്രായ ബ്രഹ്മരൂപിണെ ന
മഃ ശ്രീമഹൽഭാഗവതെ ദ്വാദശസ്കന്ധത്തിങ്കൽ ശ്രീമയം പതിമൂന്നാമദ്ധ്യായമരുൾ ചെയ്യുന്നേൻ -ശ്രീ-
സജ്ജനങ്ങടെ നല്ല പാദപങ്കജങ്ങളിൽ ഇജ്ജനം മുഹുർമ്മുഹുർന്നമസ്കാരം ചെയ്യുന്നേൻ നാനാ ഗ്രന്ഥാ
ത്ഥം ശ്രീഭാഗവതമെ വിട്ടത്തു ജ്ഞാനമില്ലാതമന്ദബുധന്മാനെവിട്ടത്തു കൃഷ്ണനിൽ പ്രേമാദരഭക്തിയു
ള്ളൊരു ജനം തൃഷ്ണയാലെന്തെന്തു ചെയ്യുന്നില്ല നിരൂപിപ്പിൻ ബുധനെന്നുള്ള ഭാവം നടിച്ചനല്പടിയ
ൻ മധുസൂദനകഥാമൃതത്തിൽ ചിത്തം ചെർത്താൽ ദുരിതക്ഷയം ഭവിച്ചീടുമെന്നോർത്തിങ്ങിനെ പരമഭാഗ
വതം കേരളരീത്യാ ചൊന്നെൻ അറിവു പെരുത്തുള്ള നല്ലൊരു മഹാത്മാക്കൾ അറിവില്ലാതൊരടിയന്റെ
യുപിഴകളെ പെരുതു കൃപയാലെ പൊറുത്തുകൊണ്ടീടുവിൻ ചെറുതു പൊലും കൊപമരുതു നാഥന്മാരെ
അബദ്ധമുള്ളതെല്ലാം സുബദ്ധമാക്കീടുവിൻ നിബദ്ധാദരമതിനായിക്കൊണ്ടുപവണങ്ങുന്നേൻ നിങ്ങളെ
ല്ലാതെ അടിയങ്ങൾക്കാരൊരു ഗതി മംഗലന്മാരെ മഹാത്മാക്കളെ രക്ഷിക്കുവിൻ ഇത്തരമരുൾചെയ്യുംപോൽ
പഴവും ഭുജിച്ചു ചിത്തമൊദേന വസിച്ചീടിനാൾ കിളി ശുഭം. ... ✻ ... ... ... ... ✻

ഇതി ശ്രീമൽഭാഗവതെ മഹാപുരാണെ പാരമഹംസ്യാം അഷ്ടാദശസഹസ്രികായാം സംഹിതായാം
ശ്രീവൈയാസിക്യാം ശ്രീഹയഗ്രീവബ്രഹ്മവിദ്യായാം ദ്വാദശസ്കന്ധെ ത്രയോദശൊദ്ധ്യായഃ
ശ്രീരുക്മിണീസത്യഭാമാസമെത ശ്രീഗൊപാലകൃഷ്ണപരബ്രഹ്മണെ നമഃ ചിജ്ജയ
ന്തെ പരാനന്ദകൃഷ്ണപാദരജസ്രജഃ യാധൃതാമൂർദ്ധ്നിജായന്തെ മഹേന്ദ്രാദിമഹാ
സ്രജഃ ശ്രീവാസുദേവായ പരബ്രഹ്മണെ നമഃ നമശ്ശിവായ ശ്രീ
പരമഗുരവെ നമഃ ശ്രീസുബ്രഹ്മണ്യായ നമഃ.

